

പ. കാതോലിക്കാ ബാവായെ റഷ്യൻ പാത്രിയർക്കീസ് അലക്സി തിരുമേനി സ്വീകരിക്കുന്നു. ഡീക്കൻ സാം കുട്ടൻപേരൂർ സമീപം

പ. കാതോലിക്കാ ബാവാ റഷ്യൻ പാത്രിയർക്കീസ് പ. അലക്സ് രണ്ടാമൻ തിരുമേനിക്ക് പാരിതോഷികങ്ങൾ നൽകുന്നു.



അർമ്മീനിയൻ സുപ്രീം കാതോലിക്കോസായി വാഴിക്കപ്പെട്ട കാര്യക്ക്യൻ തിരുമേനി വിദേശ സഭാ അദ്ധ്യക്ഷന്മാരോടൊത്ത്. അദ്ദേഹത്തിന്റെ വലത്തു വശത്ത് നിൽക്കുന്നത് പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായും ഇടതുവശത്ത് എത്യോപ്യൻ പാത്രിയർക്കീസും ആണ്.

# മലങ്കരസഭ

മാസിക

ലക്കം 5

പുസ്തകം 50

മെയ് 1995







PATRON SAINT




| | |
|---|---|
| ആയുഷ്കാല വരിസംഖ്യ | 350 |
| വാർഷിക വരിസംഖ്യ | 25 |
| വിദേശത്തേക്ക് (Airmail) | 250 |



MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578234
578499


പത്രാധിപക്കുറിപ്പ്:

# സമഗ്രമായ സഭാ ബജററ്

**ഫാ. ഡോ. ജേക്കബ് കുര്യൻ**

ഏപ്രിൽ ഇരുപത്തേഴാം തീയതി പഴയ സെമിനാരിയിൽ ചേർന്ന മലങ്കര സഭാ മാനേജിംഗ് കമ്മററി യോഗത്തിൽ അവതരിപ്പിച്ചു പാസാക്കിയ സഭാ ബജററ് പലതുകൊണ്ടും സമഗ്രത ഉൾക്കൊള്ളുന്നതാണ്. സഭയുടെ ആത്യന്തിക ലക്ഷ്യത്തെയും, ദൗത്യങ്ങളെയും സമന്വയിപ്പിക്കുന്ന വിധത്തിൽ മുൻഗണനകളെ ക്രമീകരിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. അഭിനന്ദനങ്ങൾ.

ബാഹ്യകേരള മേഖലയിൽ പ്രവർത്തിക്കുവാനുള്ള വൈദികരെ പ്രത്യേകമായി അതിനു സജ്ജമാക്കുവാൻ കേരളത്തിനു വെളിയിൽ ഒരു പരിശീലനകേന്ദ്രം ഏററവും ആവശ്യമെന്ന് ബോധ്യപ്പെട്ട് അതിന് കേന്ദ്രബജററിൽ ഒരു തുക കൊള്ളിച്ചിട്ടുണ്ട്. അഭ്യസ്തവിദ്യർക്ക് തൊഴിൽ അവസരങ്ങൾ സൃഷ്ടിക്കുവാനും, മൽസര പരീക്ഷകളിൽ വിദ്യാർത്ഥികൾക്ക് പങ്കെടുക്കുവാൻ പരിശീലനം നൽകുവാനും ബജററ് സമ്മേളനം ഊന്നൽ നൽകിയത് ശുഭോദർക്കമാണ്.

എന്നാൽ, ബജററിൽ വകകൊള്ളിച്ചതുകൊണ്ടോ, ഏതെങ്കിലും രീതിയിൽ ആ തുക ചെലവഴിച്ചതുകൊണ്ടോ മാത്രം നാം ലക്ഷ്യത്തിലെത്തുന്നില്ല. ഓരോ പുതിയ പദ്ധതിയും വിശദമായി വിശകലനം ചെയ്ത്, കാര്യക്ഷമമായി ആസൂത്രണംചെയ്തെങ്കിലേ ചെലവഴിക്കുന്ന പണംകൊണ്ട്, അർഹിക്കുന്നവർക്ക് പ്രയോജനം കിട്ടൂ. അതിനുവേണ്ടി ചില സ്ഥിരം സംവിധാനങ്ങൾ ഉണ്ടാക്കേണ്ടിയിരിക്കുന്നു. ഈ സ്ഥിരം സംവിധാനം എത്രമാത്രം ഉണ്ടെന്നും, ഉള്ളത് എത്രമാത്രം കാര്യക്ഷമമാണെന്നും ഒന്നു പരിശോധിക്കുവാൻ ശ്രമിക്കണമേ എന്നപേക്ഷിക്കുന്നു.

സഭാംഗങ്ങൾ നൽകുന്ന പണത്തിന് കണക്കുണ്ട് എന്നതുകൊണ്ടു മാത്രമായില്ല. ഓരോ പദ്ധതിയുടെയും പുരോഗതിയെക്കുറിച്ചും, പൂർത്തീകരണത്തെക്കുറിച്ചും അറിയുവാൻ അവർക്ക് അവകാശമുണ്ട്. ഇക്കാര്യത്തിൽ ഒരു കാര്യക്ഷമമായ കറസ്പോണ്ടൻസ്/കമ്മ്യൂണിക്കേഷൻ സംവിധാനം ഉണ്ടാകുന്നത് അധികച്ചെലവല്ല.

സഭയ്ക്ക് സമഗ്രമായ ഒരു പ്രസിദ്ധീകരണ സംവിധാനത്തെക്കുറിച്ച് കാലോചിതമായ ഔദ്യോഗിക പ്രസിദ്ധീകരണത്തെക്കുറിച്ചും മററും അടുത്ത ബജററിലെങ്കിലും വേണ്ടത്ര പരിഗണന ലഭിക്കും എന്നു പ്രതീക്ഷിക്കുന്നു.



## ഇതളുകളിൽ




ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

## മെയ് 21-പുതുഞായറാഴ്ചയ്ക്കു ശേഷം നാലാം ഞായറാഴ്ച

ലൂക്കോ. 9:51–62

### എന്നെ അനുഗമിക്കുക

യേശുതമ്പുരാന്റെ പരസ്യശുശ്രൂഷാ വേളയിൽ ഒരുവൻ പെട്ടെന്നു തന്നെ അനുഗമിക്കുന്നതിനു സന്നദ്ധനായി. ''നീ എവിടെ പോയാലും ഞാൻ നിന്നെ അനുഗമിക്കാം''. കർത്താവിനെ അവന്റെ നേതാവായി അവൻ സ്വയം വരിച്ചു കഴിഞ്ഞു. തന്റെ നേതൃത്വത്തിൽ എന്തു ചെയ്യുന്നതിനും എവിടെ പോകുന്നതിനും അവൻ സന്നദ്ധനായിരുന്നു. പക്ഷെ ''എവിടെ?'' ഈ വാക്കിന്റെ അർത്ഥവ്യാപ്തി അവൻ വേണ്ടവണ്ണം ഗ്രഹിച്ചിരുന്നില്ല. അവൻ സുഖപ്രദങ്ങളായ പ്രദേശങ്ങളെ പ്രതീക്ഷിച്ചിരുന്നു. മനുഷ്യപുത്രനാകട്ടെ ''തല ചായിപ്പാൻ സ്ഥലമില്ലാത്തവൻ'' കുറുനരികൾക്ക് ഭൂഗർഭത്തിൽ രക്ഷാസങ്കേതങ്ങളുണ്ട്. പക്ഷികൾക്ക് വ്യോമഗേഹങ്ങളുമുണ്ട്. മിശിഹായിക്കോ സൂചി കുത്താൻ സ്ഥലമില്ല. ഈ ദരിദ്രനാരാണന്നെ അനുഗമിക്കുന്നവനും അതുതന്നെ ഫലം. മിശിഹായെപോലെതന്നെ തല ചായിപ്പാൻ സ്ഥലമില്ലാതെ പീടിക തിണ്ണകളിലും, ഓടകളിലും കഴിച്ചുകൂട്ടുന്ന അനേക ദരിദ്രന്മാരുണ്ടെന്ന് നാം വിസ്മരിച്ചു കളയരുത്. അങ്ങനെയുള്ളവരെ സഹായിക്കുന്നതിനെപ്പററിയാകുന്നു ''നിങ്ങൾ എനിക്കു ചെയ്തിരിക്കുന്നുവെന്ന്'' കർത്താവ് പറഞ്ഞിട്ടുള്ളതും മണിമേടകൾ മുതലായവ പ്രതീക്ഷിച്ചിരുന്ന ആ ഗ്രാമവാസി നിശ്ചയമായും കർത്താവിനെ പിന്തുടർന്നു കാണുകയില്ല. തൃഷ്ണയുള്ളവൻ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതിനെക്കാൾ ഒട്ടകം സൂചിക്കുഴിയിൽക്കൂടി കടക്കുന്നത് ഏറെ എളുപ്പം.

വേറൊരുത്തനോട് കർത്താവ് ''എന്നെ അനുഗമിക്കുക'' എന്നു പറഞ്ഞു. അയാളുടെ അപ്പനെ കുഴിച്ചിടുവാൻ പോകുന്ന വേളയിലാണ് ഈ ആഹ്വാനം ഉണ്ടായത്. പിതാവിന്റെ ശവസംസ്കാരം നിർവഹിക്കുവാൻ അവനാഗ്രഹമുണ്ട്. കർത്താവാകട്ടെ ആ ഘട്ടത്തിൽ അപ്പനോടുള്ള ചുമതല പോലും നിറവേററുവാൻ സമയം എടുക്കാതെ അവൻ ഈ സുവിശേഷമറിയിക്കുകയും ചെയ്യണം. ''മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ'' ഇതു വിരോധാഭാസംതന്നെ. മരിച്ചവർ എന്നത് ക്രിസ്തുവിനെ സ്വീകരിക്കാതെ മരിച്ച സ്ഥിതിയിൽ ഇരിക്കുന്ന അക്രൈസ്തവരാകയാൽ, അക്രൈസ്തവർ അക്രൈസ്തവരെ കുഴിച്ചിടട്ടെ, ക്രിസ്ത്യാനി അക്രൈസ്തവനെ കുഴിച്ചിടുന്നതിന് പങ്കാളി ആകരുത് എന്നാണതിന്റെ സൂചന എന്നും മററും പറയാറുണ്ട്. ഏതായാലും ക്രിസ്തുവിനെ അനുഗമിക്കുന്നവന് മർമ്മഭേദ്യങ്ങളായ ഘട്ടങ്ങൾപോലും — അഭിമുഖീകരിക്കേണ്ടതായി വന്നുകൂടും; നിശ്ചയം.

വീണ്ടും ഒരുവൻ സ്വമേധയാ തന്നെ അനുഗമിക്കുന്നതിനു തൽപ്പരത കാണിച്ചു. വീട്ടിലുള്ളവരോട് ഒന്നു യാത്ര പറയണമെന്നു മാത്രമേ അവന് അഭ്യർത്ഥനയുള്ളു. ''കലപ്പയ്ക്കു കൈവച്ചതിനുശേഷം പുറകോട്ടു നടക്കുന്നവനാരും ദൈവരാജ്യത്തിന് കൊള്ളാവുന്നവനല്ല'' ഈ മറുപടി സ്വർഗ്ഗത്തിൽനിന്ന് അവനേയും ഓടിച്ചു കാണണം. വീട്ടിലുള്ളവരോട് യാത്ര ചോദിക്കുന്നതിനുപോലും അനുവദിക്കാത്ത സ്വർഗ്ഗരാജ്യത്തിന് അധികം പങ്കാളികൾ ഉണ്ടാവാൻ വഴിയില്ല.

മതം, മാതാപിതാക്കൾ, ബന്ധുമിത്രാദികൾ ഇവയെ വെടിഞ്ഞ് കഷ്ടപ്പാടുകൾ വരിക്കുന്നതിനു സന്നദ്ധനാകാത്തവനാരും ദൈവരാജ്യത്തിന് യോഗ്യനല്ല. കർത്താവിന്റെ വിളി ഉണ്ടാകുമ്പോൾ ആദ്യശിഷ്യന്മാരായ ശീമോൻ, അന്ത്രയോസ്, ലൂക്കോസ്, യോഹന്നാൻ എന്നിവരെപ്പോലെ പിതാവിനെയും, പടക്, വല മുതലായവയെയും വെടിഞ്ഞു തന്നെ അനുഗമിക്കുന്നതിന് സന്നദ്ധതയുണ്ടാകണം.

ഈ മാനദണ്ഡം കൊണ്ടു നമ്മെത്തന്നെ പരിശോധിച്ചുനോക്കുക. കർത്തൃ സേവനത്തിനായി പല ഘട്ടങ്ങളിലും ആന്തരികമായി നമുക്കുണ്ടായിട്ടുള്ള വിളി ഈ വിധത്തിൽ ലൗകികമായിട്ടുള്ള പല കാരണങ്ങൾകൊണ്ടു നാം തടസ്സപ്പെടുത്തുകയല്ലേ ചെയ്തിട്ടുള്ളത്? സഭാസേവനത്തിനുള്ള പ്രേരണയുണ്ടായപ്പോൾ ബാഹ്യമായ ചുമതലകളും കടമകളുമുണ്ടായിട്ട് പിൻതിരിഞ്ഞു പോയിട്ടുള്ള അനേകർ നമ്മുടെയിടയിലില്ലയോ?

## മെയ് 28-ഞായർ

## പെന്തിക്കോസ്തിക്കു മുമ്പുള്ള ഞായറാഴ്ച

### (പുതുഞായറാഴ്ചയ്ക്കുശേഷം അഞ്ചാം ഞായറാഴ്ച)

ഏവൻഗേലി: യോഹ. 17:13–26
മർക്കോ. 10:17–22

സ്വർഗ്ഗാരോഹണത്തിനും പെന്തിക്കോസ്തിക്കുമിടയിലുള്ള കാലഘട്ടത്തെ ''കാത്തിരിപ്പി''ന്റെ ദിനങ്ങളായി സഭ കണക്കാക്കുന്നു. യേശുതമ്പുരാന്റെ വാഗ്ദാനപ്രകാരം ആദിമസഭ പരിശുദ്ധാത്മാവിനെ കാത്തിരുന്നു പ്രാപിച്ചതിനെ അനുസ്മരിക്കുവാനും, വ്യക്തിജീവിതത്തിൽ മാമോദീസാ നൽവരമായി ലഭിച്ചിട്ടുള്ള പരിശുദ്ധാത്മാവിനെ പുതുക്കുവാനും ഉള്ള അവസരമാണിത്.

വി. യോഹന്നാന്റെ സുവിശേഷത്തിലെ ഏവൻഗേലിയോൻ വേദഭാഗം യേശുതമ്പുരാന്റെ ''മഹാപുരോഹിത പ്രാർത്ഥന''യിൽനിന്നാണ്. ശിഷ്യസമൂഹത്തെ സ്വർഗ്ഗീയ പിതാവുമായി ഐക്യപ്പെടുത്തുവാനും, ഐക്യത്തിന്റെ പൂർണ്ണതയെ ഒരു ത്രികസങ്കല്പത്തിൽ വെളിപ്പെടുത്തുവാനും ഉള്ള ശ്രമമാണിവിടെ.

(1) പിതാവും പുത്രനും തമ്മിലുള്ള ഐക്യം

ഇത് അനാദിയായ ഐക്യമാണ്. ''ലോകസ്ഥാപനത്തിനു മുമ്പെ'' (24–ാംവാക്യം) തന്നെയുള്ള ഐക്യവും സ്നേഹവുമാണത്. അത് സത്താപരമായ ഐക്യമാണെന്ന് (Ontological-unity) വേദശാസ്തജ്ഞർ പറയും.

(2) പുത്രനും സഭയും തമ്മിലുള്ള ഐക്യം

സഭ ലൗകികമല്ല (17–ാം വാക്യം) വിശുദ്ധിയിൽ വളരുവാൻ സഭാംഗങ്ങൾക്ക് ഉത്തരവാദിത്തമുണ്ട്. പുത്രൻ തന്റെ മഹത്വത്തിൽ സഭയെയും പങ്കാളിയാക്കുന്നു (''നീ എനിക്കു തന്നിട്ടുള്ള മഹത്വം ഞാൻ അവർക്കു കൊടുത്തിരിക്കുന്നു''– വാക്യം 22).

(3) പിതാവും സഭയും തമ്മിലുള്ള ഐക്യം

പുത്രൻ മുഖാന്തിരം ഉളവായിരിക്കുന്ന ഐക്യമാണിത്. ഇതു സാദ്ധ്യമാകുവാൻ പുത്രൻ മൂന്നു കാര്യങ്ങൾ പ്രധാനമായും ചെയ്തിരിക്കുന്നു:

(a) പിതാവു പുത്രനെ അയച്ചതുപോലെ; പുത്രൻ സഭയെയും ലോകത്തിലേക്കയച്ചിരിക്കുന്നു (18–ാംവാക്യം).

(b) പിതാവ് പുത്രനു നൽകിയ മഹത്വം, പുത്രൻ സഭയ്ക്ക് കൊടുത്തിരിക്കുന്നു (22–ാം വാക്യം)

(c) പിതാവു പുത്രനു നൽകിയ സ്നേഹം സഭയ്ക്കും ലഭിക്കുവാൻ തക്കവണ്ണം, പിതാവിനെ പുത്രൻ സഭയ്ക്കു വെളിപ്പെടുത്തിക്കൊണ്ടിരിക്കുന്നു. (26–ാം വാക്യം)

## ജൂൺ 4-ഞായർ

## പെന്തിക്കോസ്തിപെരുന്നാൾ

അപ്പൊ. 2:1–11

### ആത്മീയ ശക്തീകരണം

ആദ്യത്തെ ക്രൈസ്തവ പെന്തിക്കൊസ്തി ശ്ലീഹന്മാർക്ക് അന്യാദൃശമായ അനുഭവങ്ങളെ പ്രദാനം ചെയ്തു. അവർ എല്ലാവരും ഒരു സ്ഥലത്ത് ഒരുമിച്ചു കൂടിയിരുന്നു. പെട്ടെന്ന് കൊടിയ കാററ് അടിക്കുന്നതുപോലെ ആകാശത്തുനിന്നും ഒരു മുഴക്കം ഉണ്ടായിട്ട് അവർ ഇരുന്നിരുന്ന വീടു മുഴുവനും നിറച്ചു. അഗ്നിജ്വാലപോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്ക് പ്രത്യക്ഷമായി. അവരിൽ ഓരോരുത്തന്റെമേൽ പതിഞ്ഞു. എല്ലാവരും പരിശുദ്ധാത്മാവു നിറഞ്ഞവരായി അന്യ ഭാഷകളിൽ സംസാരിച്ചു. അസാമാന്യമായ ഈ അനുഭവത്തിന്റെ ആന്തരാർത്ഥം എന്ത്? പത്രോസ്ശ്ലീഹാ അതിനെ യോവേലിന്റെ പ്രവചനത്തോടു താരതമ്യപ്പെടുത്തുന്നു. ''അന്ത്യകാലത്തു ഞാൻ സകല ജനത്തിന്മേലും എന്റെ ആത്മാവിനെ പകരും. നിങ്ങളുടെ പുത്രന്മാരും പുത്രികളും പ്രവചിക്കും. നിങ്ങളുടെ യൗവ്വനക്കാർ ദർശനങ്ങൾ കാണും. നിങ്ങളുടെ വൃദ്ധന്മാർ സ്വപ്നങ്ങൾ കാണും''. യോവേൽ 2.28

പെന്തിക്കൊസ്തിയിൽ ഇതിന്റെ എല്ലാം വൈപരീത്യമാണ് ദൃശ്യമായത്. ദൈവനാമത്തിൽ ഒരുമിച്ചു കൂടിയിരുന്ന് ശിഷ്യന്മാരുടെ മേൽ പരിശുദ്ധാത്മാവ് ഇറങ്ങിവസിച്ചു. അവർ അന്യഭാഷകളിൽ സംസാരിച്ചു. പാർത്ഥ്യരും, മേദ്യരും, ഏലാമ്യരും, മെസപ്പൊത്താമ്യയിലും, യെഹൂദ്യയിലും, കപ്പദോക്യയിലും, മിസ്രയീമിലും കുറെനെക്കു ചേർന്ന ലിബിയ പ്രദേശങ്ങളിലും പാർക്കുന്നവരും, യഹൂദന്മാരും യഹൂദ മതാനുസാരികളും, ക്രേത്യരും അറബിക്കാരുമായ വിവിധ ഭാഷക്കാരായ എല്ലാവരും ദൈവത്തിന്റെ വൻകാര്യങ്ങളെ കേട്ടു മനസ്സിലാക്കി. ദൈവാത്മാവു പ്രവർത്തിക്കുമ്പോൾ വിഭജനങ്ങളും കുഴപ്പങ്ങളും നീങ്ങിയിട്ടു സംയോജിച്ച് സിദ്ധന്മാരായി തീരുന്നു. ദൈവാത്മാവിന്റെ ആഗമനം ലോകത്തിൽനിന്ന് ഭിന്നതകളെ നീക്കി ക്രിസ്തുവിന്റെ കൊടിക്കീഴിൽ സംയോജിപ്പിനെ പ്രദാനം ചെയ്യുന്നതിനായിരുന്നു.

നമ്മുടെ രാഷ്ട്രീയവും, സാമുദായികവും, മതപരവും, ഗൃഹസംബന്ധവുമായ ജീവിതത്തെ ഒന്നു പരിശോധിച്ചുനോക്കുക. എവിടെ നോക്കിയാലും ഭിന്നതകളും ആശയ വൈപരീത്യങ്ങളുമല്ലാതെ കാണുവാൻ കഴിയുകയില്ല. സമുദായവിപ്ളവങ്ങളും ലോകത്തിൽ എവിടെയും ദൃശ്യമാണ്. യഹൂദന്മാരും അറബികളും തമ്മിലും ഇന്ത്യയിൽ ഹിന്ദുക്കളും മുസ്ലീമുകളും തമ്മിലും നടന്ന സം

(ശേഷം 35–ാം പേജിൽ)

# വി. കുർബാന

റവ. ഡോക്ടർ കെ. എ. ജോർജ്, വൈദികസെമിനാരി

ഓർത്തഡോക്സ് വിശ്വാസികളുടെ ആരാധനയുടെയും ആത്മീയതയുടെയും കേന്ദ്രം വിശുദ്ധ കുർബാന ആണെന്നു പറയാം. എങ്കിലും സഭാമക്കൾ അതു വേണ്ടവിധം മനസ്സിലാക്കി അനുഭവവേദ്യമാക്കുന്നില്ല. അജ്ഞതയും ഉദാസീനതയുമാണ് അതിനു പ്രധാന കാരണം. ഈ ചെറിയ ലേഖനത്തിൽ വിശുദ്ധകുർബാനയുടെ വ്യാഖ്യാനമോ, വിശദമായ പഠനമോ ഉദ്ദേശിക്കുന്നില്ല. ഒരു സാമാന്യ ജ്ഞാനം ലഭിക്കുവാൻ ഉതകണമെന്ന ലക്ഷ്യമേയുള്ളു.

പൗരസ്ത്യ സഭകളിൽ കാണുന്നആരാധനക്രമങ്ങളുടെ സ്വഭാവ വിശേഷതകൾ എല്ലാംതന്നെ മലങ്കരസഭയുടെ കുർബാനയിലും ദർശിക്കാം. കാർമ്മികനും, വിശ്വാസികളായ ജനങ്ങളും ഒത്തുചേർന്നു ദൈവത്തെ സ്തുതിക്കുന്നതിനും, നന്ദിനിറഞ്ഞ ഹൃദയത്തോടെ സമൂഹമായി വാഴ്ത്തുവാനുമുള്ള സ്തോത്രങ്ങളും, അപേക്ഷകളും പ്രാർത്ഥനകളും അതിൽ ഉൾക്കൊള്ളുന്നു. നിത്യതയും സമയവും തമ്മിൽ സന്ധിക്കുന്ന സന്ദർഭം; മാത്രമല്ല സ്വർഗ്ഗീയരും ഭൗമികരും ഒന്നിക്കുന്ന രംഗം; ജീവിച്ചിരിക്കുന്നവരും വാങ്ങിപ്പോയവരും സംബന്ധിക്കുന്ന ദിവ്യ ശുശ്രൂഷയും.

## വി. യാക്കോബിന്റെ ക്രമം

### ഉത്ഭവം:

വിശുദ്ധ യാക്കോബിന്റെ തക്സായെന്ന് തക്സാ പണ്ഡിതന്മാർ ഈ ക്രമത്തെ പരാമർശിക്കുന്നു. ഈ യാക്കോബ് നമ്മുടെ കർത്താവിന്റെ സഹോദരനും യറുശലേമിലെ ഒന്നാമത്തെ എപ്പിസ്ക്കോപ്പായുമാണ്. എന്നാൽ ഇന്നു കാണുന്ന തക്സാ അതേ രൂപത്തിൽ വിശുദ്ധ യാക്കോബു ശ്ലീഹായുടെ കാലത്തു രൂപം പ്രാപിച്ചതല്ല. ക്രമാനുഗതമായ വളർച്ചയുടെ പരിണിതഫലമാണ് ഇന്നത്തെ രൂപം. അടിസ്ഥാനപരമായ പ്രധാന ഭാഗങ്ങൾ നമ്മുടെ കർത്താവ് ശിഷ്യന്മാരോടൊപ്പം ആഘോഷിച്ചതും, ശിഷ്യന്മാർ അതിന്റെ തുടർച്ചയായി അനുഷ്ഠിച്ചതും ആയ ആരാധനയിൽ നിന്നാണ്.

ക്രിസ്താബ്ദം 4—ാം നൂററാണ്ടിൽ യെറുശലേമിലെ വി. കൂറിലോസ് നൽകിയ മതോപദേശ പ്രസംഗങ്ങളിൽ വി. യാക്കോബിന്റെ തക്സായുടെ ഘടനയ്ക്കു തുല്യമായ പരാമർശങ്ങൾ കാണാം. യെറുശലേമിൽ രൂപം പ്രാപിച്ച് അന്ത്യോക്യയിൽ വളർന്ന് സിറിയയിൽ സ്ഥാനം പിടിച്ച തക്സയെ പല രീതിയിലുള്ള സ്വാധീനം പലപ്പോഴും ചെലുത്തുകയുണ്ടായി. എഡേസായിലെ മാർ യാക്കോബ് എഴുതിയ ഒരു കത്തിൽ ഇന്നത്തെ തക്സയുടെ മൗലിക ഘടനയോട് യോജിപ്പ് കണ്ടെത്താം. മോശ ബർക്കീപ്പാ, ദീവന്നാസ്യോസ് ബർസ്ലീബി എന്നിവരുടെ കൃതികളിലും തക്സായെക്കുറിച്ചുള്ള പ്രതിപാദനങ്ങൾ ഇന്നത്തെ തക്സായോട് മിക്കവാറും യോജിക്കുന്നവയാണ്.

### പേര്

കുർബ്ബോനൊ, കൂറോബോ എന്നീ രണ്ടു സുറിയാനി പദങ്ങളാണ് ഓർത്തഡോക്സ് സുറിയാനിസഭ ഈ ദിവ്യശുശ്രൂഷയെ പരാമർശിച്ച് ഉപയോഗിക്കുന്നത്.

കുർബ്ബോനൊ എന്നതിന് അർപ്പിത വസ്തുവെന്നും, കൂറോബൊ എന്നതിന് യാഗം എന്നുമുള്ള തർജ്ജമയാണ് ഭാഷാപണ്ഡിതന്മാർ നൽകുന്നത്. ദൈവത്തിൽനിന്ന് അന്യരായവരെ തിരുസന്നിധിയിലേക്ക് സമീപിക്കുവാനുമുള്ള ഉപാധി എന്ന രീതിയിൽ കൂറോബോ എന്ന പദം ഉപയോഗിക്കുന്നതായി, മോശ ബർക്കീപ്പാ പറയുന്നു.

## കൊർബ്ബാൻ

പഴയനിയമത്തിലെ യാഗങ്ങളുടെ ഗണത്തിൽ കൊർബ്ബാൻ എന്ന പദം കാണുന്നു. ആകെയുള്ള 80 ഉദാഹരണങ്ങളിൽ 40 പ്രാവശ്യം ലേവ്യപുസ്തകത്തിലും, 38 പ്രാവശ്യം സംഖ്യാപുസ്തകത്തിലും 2 പ്രാവശ്യം ഹസ്ക്കിയേലിന്റെ പുസ്തകത്തിലും കൊർബ്ബാൻ എന്ന നാമം ഉപയോഗിച്ചിട്ടുണ്ട്. രക്താർപ്പിത യാഗത്തിനും, ധാന്യയാഗത്തിനും, മററു നേർച്ചകൾക്കും പൊതുവായി ഉപയോഗിക്കുന്ന ഒരു പദമായി, പ്രവാസത്തിന് ശേഷമാണ് ''കൊർബ്ബാൻ'' യാഗങ്ങളുടെ പട്ടികയിൽ സ്ഥാനം പിടിക്കുന്നത്. കൊർബ്ബാൻ എന്ന എബ്രായ പദത്തിന് തുല്യമായി സുറിയാനിയിൽ കാണുന്ന പദമാണ് കർബ്ബോനൊ, കിഴക്കൻ സുറിയാനി (കൽദയാ) ഉച്ചാരണത്തിൽ കുർബാന എന്നും, പാശ്ചാത്യ സിറിയൻ ഉച്ചാരണമനുസരിച്ച് കുർബോനൊ എന്നും പറയുന്നു. (കൽദായ സുറിയാനിയാണ് ഇവിടെ നിലനിന്നത് എന്നതിന്റെ തെളിവാണ് നാം 'കുർബാന" എന്നു പറയുന്നത്) കാഴ്ചയായി ദൈവത്തിന് അർപ്പിച്ചുപോയിയെന്നു പറഞ്ഞ് മാതാപിതാക്കളെ സംരക്ഷിക്കുന്നതിൽനിന്ന് ഒഴിഞ്ഞുമാറുന്ന പ്രവണതയെ നമ്മുടെ കർത്താവ് നിശിതമായി വിമർശിക്കുന്ന ഭാഗത്ത് കൊർബ്ബാൻ എന്ന പദം ഉപയോഗിച്ചിരിക്കുന്നതു കാണാം. (മർക്കോ:7:11)

കുർബാന എന്ന പദം പല രീതിയിലാണ് തക്സായിൽ ഉപയോഗിക്കുന്നത്. ആരാധനയെ മുഴുവനായി കുർബാനയെന്ന് വിശേഷിപ്പിക്കു

ന്നു. മൽക്കിസ്ദേക്കിന്റെ യാഗത്തെക്കുറിച്ചും, വി: കുർബാനയിലെ അപ്പവീഞ്ഞുകളെ പരാമർശിച്ചും, നമ്മുടെ കർത്താവിന്റെ ശുശ്രൂഷയെ പരിഗണിച്ചും ആരാധനയിലെ വിശ്വാസികളുടെ സ്തുതിയാകുന്ന പ്രാർത്ഥനയെ പുരസ്കരിച്ചും കുർബാന എന്ന പദം ഉപയോഗിക്കപ്പെടുന്നു.

ബിസന്റയിൻ (ഗ്രീക്ക്) ഓർത്തഡോക്സ് സഭകൾ നന്ദിപ്രകടനം എന്ന അർത്ഥത്തിൽ യൂക്കാറിസ്റ്റ് (Eucharist) എന്ന പേര് ഉപയോഗിക്കുമ്പോൾ ചില പാശ്ചാത്യ സഭകൾ കർത്താവിന്റെ അത്താഴം, വിശുദ്ധ സംസർഗ്ഗം, എന്നും, റോമൻ കത്തോലിക്ക സഭ, ആരാധനയിലെ സമാപന പ്രാർത്ഥനയുടെ അടിസ്ഥാനത്തിൽ "മാസ്സ്" എന്ന നാമവും ഉപയോഗിക്കുന്നു.

## ആധാരമായ ഘടകങ്ങൾ

വി: കുർബാനയുടെ ഘടന ഇന്നു കാണുന്ന രീതിയിൽ രൂപം പ്രാപിക്കുവാൻ രണ്ടു മുഖ്യ കാരണങ്ങൾ ഉണ്ട്. ബാബിലോൺ പ്രവാസകാലത്ത് യഹൂദന്മാരുടെ ഇടയിൽ പ്രചാരത്തിൽ വന്ന സുനഗോഗു ആരാധനയും (പ്രാർത്ഥന, പത്തു കല്പനകൾ, "ഇസ്രായേലെ കേൾക്ക" എന്ന 'ഷേമാ' (അഥവാ വിശ്വാസപ്രമാണം) വേദവായന, വേദവായനയുടെ തർജ്ജമ, പ്രസംഗം, സ്തോത്ര കാഴ്ച, വാഴ്വുകൾ എന്നിവ അടങ്ങുന്നു) നമ്മുടെ കർത്താവ് ശിഷ്യന്മാരോടൊപ്പം രക്ഷാകരമായ ക്രൂശുമരണത്തിന് മുമ്പ് നടത്തിയ അപ്പം നുറുക്കലിന്റെ ശുശ്രൂഷയും കൂടിച്ചേർന്നതാണ് ഇന്നത്തെ നമ്മുടെ വി: കുർബാന. ആദ്യഭാഗം പഴയ നിയമത്തെയും, രണ്ടാമത്തെ ഭാഗം പുതിയ നിയമത്തെയും കുറിക്കുന്നതായി ചിന്തിക്കാം.

## പ്രധാന ഭാഗങ്ങൾ

വി. കുർബാനയെ രണ്ടായിട്ട് തക്സാ പണ്ഡിതന്മാർ വിഭജിക്കുന്നു. ആദ്യഭാഗത്ത് വിശ്വാസികളും, വിശ്വാസം പഠിക്കുന്നവരും സംബന്ധിക്കുകയും, അപ്പം നുറുക്കലിന്റെ ഭാഗം തുടങ്ങുന്നതിനുമുമ്പ് അവർ സ്ഥലം വിടുകയും ചെയ്തിരുന്നു. അവർ പോയതിനു ശേഷം അടുത്ത ഭാഗം തുടങ്ങാം എന്ന രീതിയിൽ എല്ലാ ഒരുക്കവും പൂർത്തിയായി എന്നതിന്റെ സൂചനയായി വിശ്വാസപ്രമാണത്തിനു ശേഷം ശെമ്മാശ്ശൻ അല്ലെങ്കിൽ ശുശ്രൂഷകൻ, 'നല്ലവണ്ണം നിൽക്കാം' എന്നർത്ഥം വരുന്ന 'സ്ക്കൗമൻ കാലോസ്' എന്നു ചൊല്ലുന്നു. (ഇതു ഗ്രീക്കു പദങ്ങളാണ്)

## എന്താണ് വി: കുർബാന

പഴയനിയമത്തിൽ ഉടനീളം കാണുന്ന ദൈവത്തിന്റെ രക്ഷാകരമായ പ്രവർത്തനം തന്റെ ഏകജാതനിൽ കാലത്തികവിൽ പൂർത്തീകരണം പ്രാപിച്ചതിന്റെ ദിവ്യ അനുഭവത്തിലേക്ക് പ്രവേശിക്കുവാൻ വിശ്വാസികളെ സഹായിക്കുന്ന നമ്മുടെ കർത്താവ് കല്പിച്ച് നിയമിച്ചിട്ടുള്ള ആദ്ധ്യാത്മിക പ്രക്രിയയാണത്. വി. കുർബാനയുടെ ആദ്യത്തെ ഭാഗമായ ഒരുക്കത്തിന്റെ സന്ദർഭം പഴയ നിയമകാലത്തെ ചിത്രീകരിക്കുമ്പോൾ വി: കുർബാനയുടെ പരസ്യ ആരംഭം പുതിയ നിയമത്തെ കുറിക്കുന്നു. കർത്താവിന്റെ പരസ്യ ശുശ്രൂഷ (സുവിശേഷ വായന) മറുരൂപം (ശോശപ്പാഘോഷം) അപ്പം നുറുക്കൽ ശുശ്രൂഷ, പ. ആത്മാവിനോടുള്ള അപേക്ഷ, തുബ്ദേൻ (വലിയ മദ്ധ്യസ്ഥപ്രാർത്ഥനകൾ) കണ്ടിപ്പിന്റെ ശുശ്രൂഷ ആകാശത്തിലുള്ള ബാവാ എന്നിവയിൽക്കൂടി വി: രഹസ്യങ്ങളുടെ ആഘോഷത്തിലേക്കും, അനുഭവത്തിലേക്കും, സ്തോത്ര പ്രാർത്ഥനയിലേക്കും വിശ്വാസികളെ നയിക്കുന്നു. നൂറ്റാണ്ടുകളായി നഷ്ടപ്പെടാതെ, സഭാംഗങ്ങളുടെ വിശ്വാസത്തിനും, ആത്മീകപോഷണത്തിനും, ദൈവശാസ്ത്ര ബോധനത്തിനും ആയി ഉപകരിച്ച യാക്കോബിന്റെ തക്സായുടെ പ്രാധാന്യത്തെ കണക്കിലെടുത്താണ് തെന്നിന്ത്യൻ സഭ, ഐക്യസഭയ്ക്കു വേണ്ടി പുതിയ തക്സാ ക്രോഡീകരിച്ചപ്പോൾ വി: യാക്കോബിന്റെ തക്സാ മുഖ്യമായി ഉപയോഗിച്ചത്.

ഈ തക്സായുടെ പ്രാധാന്യത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ, ബലി, യാഗം എന്നീ പദങ്ങൾ പലഭാഗങ്ങളിലും ഉപയോഗിക്കുന്നതായി കാണാം. യാഗത്തെക്കുറിച്ചും, അതിന്റെ പ്രാധാന്യത്തെക്കുറിച്ചും വ്യക്തമായ അറിവും, പരിചയവുമുള്ള സമൂഹത്തിലാണ് ഈ ആരാധനക്രമം രൂപം പ്രാപിച്ചത്. പഴയനിയമയാഗത്തിന്റെ വെളിച്ച

**41-ാം ചരമവാർഷികം**

**16-4-1995**



പി. സി. ഫീലിപ്പോസ് കത്തനാർ

തേവർകാട്ടിൽ, വയലത്തല

ത്തിൽ യാഗങ്ങളുടെ അന്തസ്സത്ത സ്വാംശീകരിച്ചുകൊണ്ട് പുതിയ യാഗത്തിന് പുതിയ നിർവ്വചനവും, അർത്ഥവും, വ്യാപ്തിയും നമ്മുടെ കർത്താവ് നൽകി. പഴയതിൽനിന്ന് ഭിന്നമായ യാഗമാണ് വി. കുർബാനയിലെ യാഗമെന്ന് സമർത്ഥിക്കുവാൻ തക്സായിൽ, യാഗം എന്ന പദം ഉപയോഗിക്കുന്ന അവസരത്തിൽ രക്തരഹിതയാഗം, ആത്മീയവും ബുദ്ധിയുള്ളതുമായ യാഗം, ജീവനുള്ള യാഗം, വിശുദ്ധയാഗം, അംഗീകരിക്കപ്പെട്ട യാഗം എന്നീ വിശേഷണങ്ങൾ കാണാം

എന്നാൽ പഴയനിയമത്തിൽ വിവരിച്ചിരിക്കുന്ന അംഗങ്ങളുമായി എന്താണ് ബന്ധം? വെറും പദങ്ങളുടെ സാധർമ്മ്യം മാത്രമാണോ? യാഗങ്ങളുടെ ഉദ്ദേശ്യത്തിലും ലക്ഷ്യത്തിലും ഐക്യം വല്ലതുമുണ്ടോ? ഇത് എന്റെ ശരീരം. ഇത് എന്റെ രക്തം, എന്റെ ഓർമ്മയ്ക്കായി ഇതിനെ ചെയ്‌വിൻ എന്നീ പദങ്ങൾ വെറും പ്രതീകാത്മക പദപ്രയോഗങ്ങളായി, അലങ്കാരഭാഷയായി എടുത്താൽ മതിയോ? ഏതാണ്ട് 2000 വർഷങ്ങൾക്കു മുമ്പ് കാൽവറിയിൽവച്ചു നടന്ന മഹത്തായ യാഗവും, വി: കുർബാനയിലുള്ള യാഗവും തമ്മിലുള്ള ബന്ധം എന്ത്? ഈ ചോദ്യങ്ങൾ നമ്മുടെ മനസ്സിൽ പൊന്തിവരാം. അവയ്ക്കെല്ലാം വിശദമായ ഉത്തരം നൽകുക, ഈ ചെറുലേഖനത്തിൽ സാദ്ധ്യമല്ല.

പഴയ നിയമയാഗങ്ങൾ, ദൈവത്തിൽനിന്ന് അന്യമായ ജനത്തെ ദൈവികമായ ബന്ധത്തിലേക്ക് കൊണ്ടുവരുവാനുള്ള മാർഗ്ഗങ്ങളായി ദൈവം തന്നെ നിയോഗിച്ചവയായിരുന്നു. അതു മാനുഷിക കണ്ടുപിടുത്തങ്ങൾ ആണെന്ന ചിന്താഗതി വേദപുസ്തക സത്യത്തിന് യോജിച്ചതല്ല മൂന്ന് പ്രധാന ലക്ഷ്യങ്ങളെ മുൻനിറുത്തിയാണ് യാഗങ്ങൾ അനുഷ്ഠിച്ചിരുന്നത്.

a) ദൈവസംസർഗ്ഗത്തിനും, കൂട്ടായ്മയ്ക്കും സഹായിക്കുന്നകൂട്ടായ്മയുടെ യാഗങ്ങൾ, b) ദൈവത്തെ സ്തുതിക്കുവാനും വിധേയത്വം പ്രഖ്യാപിക്കുവാനും മുഖാന്തരമായ സ്തോത്രകാഴ്ചയാഗങ്ങൾ, c) പ്രായശ്ചിത്തത്തിനും, പാപപരിഹാരത്തിനും ഉതകുന്ന പാപ പരിഹാര യാഗങ്ങൾ, എന്നാൽ കാലക്രമത്തിൽ, യാഗങ്ങളുടെ എണ്ണവും, അവ നടത്തേണ്ട വിധത്തിന്റെ ശ്രദ്ധയും കൂടുതൽ ആയപ്പോൾ യാഗങ്ങളുടെ അന്തരാത്മാവ് വീണ്ടെടുക്കുവാൻ പ്രവാചകന്മാർ തീവ്രമായ ശ്രമം നടത്തേണ്ടിവന്നു. B C 8–ാം നൂറ്റാണ്ടിലേയും, 7-ാം നൂറ്റാണ്ടിലേയും പ്രവാചക സന്ദേശങ്ങളിൽ യാഗങ്ങൾക്ക് എതിരായ ദൂതല്ല കാണുന്നത്. യാഗാനുഷ്ഠാനത്തോടൊപ്പം ആന്തരീകമായ ഒരുക്കവും, ധാർമ്മികബോധവു, വേണമെന്നുള്ള ഉറപ്പിച്ച പ്രസ്താവനകളാണ്. പ്രവാചക സന്ദേശത്തിന് പ്രാധാന്യം നൽകിക്കൊണ്ടു തന്നെയാണ് നമ്മുടെ കർത്താവ് യാഗങ്ങൾ നടക്കുന്ന യെറുശലെം ദേവാലയത്തിലെ ആരാധനയിൽ പങ്കെടുത്തതും, ദിവ്യവചനങ്ങൾ ഉദ്ഘോഷിച്ചതും.

## ഒരുക്കശുശ്രൂഷ

വിശുദ്ധ കുർബാനയിൽ ആദ്യഭാഗത്ത് (പരസ്യമായ ആരംഭത്തിനു മുമ്പ്) രണ്ട് ഒരുക്കങ്ങൾ കാണുന്നു. ഒന്നാമതായി ദിവ്യബലി അർപ്പിക്കുന്ന പട്ടക്കാരൻ, അനുതാപത്തിന്റെ പ്രാർത്ഥനകൾ ചൊല്ലി, ഭയത്തോടെ ത്രോണോസിനെ സമീപിക്കുന്നു. രണ്ടാമതായി; ആരാധനയ്ക്ക് ഉതകുന്ന വസ്ത്രങ്ങൾ ധരിച്ച് അപ്പവീഞ്ഞുകൾ ത്രോണോസിൽ, പിലാസായിലം, കാസായിലും ക്രമീകരിച്ചുവയ്ക്കുന്നു. ബിസന്റയിൻ ഓർത്തഡോക്സ് സഭകളിൽ കാണുന്നപോലെ, അപ്പവീഞ്ഞുകൾ ആഘോഷമായി ത്രോണോസിലേക്ക് കൊണ്ടുവരുന്ന രീതി, ഇപ്പോൾ നമ്മുടെ സഭയ്ക്കില്ല. അപ്പവീഞ്ഞുകൾ സമർപ്പിച്ചുകൊണ്ട് ദീർഘമായ മദ്ധ്യസ്ഥ പ്രാർത്ഥന നടത്തിയാണ് ഒരുക്കശുശ്രൂഷ പൂർത്തിയാക്കുന്നത്.

## പരസ്യശുശ്രൂഷ

“നിന്നെ പ്രസവിച്ച മറിയാമും നിനക്കു മാമോദീസാ നൽകിയ യോഹന്നാനും ഞങ്ങൾക്കു വേണ്ടി നിന്നോടപേക്ഷിക്കും; ഞങ്ങളോടു കരുണ ചെയ്യണമേ”—എന്ന കാർമ്മികന്റെ പ്രാർത്ഥനയോടെ പരസ്യശുശ്രൂഷ ആരംഭിക്കുന്നു.

ആദ്യത്തെ ഭാഗം വചനശുശ്രൂഷയാണ്. പുതിയനിയമത്തിൽനിന്നുള്ള മൂന്നു വായനകൾ, തുടർന്ന് പ്രസംഗം ഇതായിരുന്നു പഴയ രീതി. ഇപ്പോൾ പ്രസംഗം ഈ സ്ഥാനത്തു നടത്താറില്ല. വിശ്വാസപ്രമാണത്തോടുകൂടി ആ ഭാഗം അവസാനിക്കുന്നു. പിന്നീട് അനാഫോറ (പ്രധാന ഭാഗം) ആരംഭിക്കുന്നു: അന്യോന്യം സമാധാനം നൽകി അനുരഞ്ജനപ്പെട്ട അനുഭവത്തിൽ.

സ്തോത്ര പ്രാർത്ഥന, കുർബാനസ്ഥാപനത്തിന്റെ മൊഴികൾ, “ഇപ്രകാരം അനുഷ്ഠിപ്പിൻ” എന്നതിന്റെ അനുസ്മരണം, പരിശുദ്ധാത്മാവിനോടുള്ള ആഹ്വാനം എന്നിവയ്ക്കു ശേഷം മദ്ധ്യസ്ഥ പ്രാർത്ഥന (തുബ്ദേൻ) നടത്തുന്നു. ഈ ആറു മദ്ധ്യസ്ഥ പ്രാർത്ഥനയിൽ ആദ്യത്തെ മൂന്നു ജീവിച്ചിരിക്കുന്നവർക്കുവേണ്ടിയും പിന്നീടുള്ള 3 മരിച്ചുപോയവർക്കുവേണ്ടിയുമാണ്. അതിനുശേഷം മറയിട്ടുകൊണ്ട് കണ്ടിപ്പിന്റെ ശുശ്രൂഷ. കുർബാന കൊടുക്കുന്നതിനുള്ള ഒരുക്കമായിട്ടാണ് തുടക്കമെങ്കിലും ഇപ്പോൾ കർത്താവിന്റെ പീഡാനുഭവത്തെയും മരണത്തെയും അനുസ്മരിക്കുകയാണ്.

കർതൃപ്രാർത്ഥന, കുർബാന അനുഭവിക്കുന്നതിനുള്ള ഒരുക്കമായിട്ടാണ് ചൊല്ലുന്നത്. അതേത്തുടർന്ന് കുർബാന അനുഭവവും. കൃതജ്ഞതയും ആശീർവ്വാദവും നടക്കുന്നു. (ബസ്മൽക്കോ എന്നു തുടങ്ങുന്ന മദ്ധ്യസ്ഥ പ്രാർത്ഥനകൾ മദ്ധ്യശതകങ്ങളിൽ മാത്രം സ്ഥാനം പിടിച്ചതാണ്.)

(തുടരും)

# 1–ാം ചരമവാർഷികം

26–5–1995



## Mr. K. O. UKKURU (Retd. Civil Engineer)

Ex· Trustee ആർത്താററു കുന്നംകുളം മഹാ ഇടവക

പരേതന്റെ ആത്മശാന്തിക്കായി കുന്നംകുളം ആർത്താററ് സെന്റ് മേരീസ് കത്തീഡ്രലിൽ മെയ് 26–ന് അഭിവന്ദ്യ മിലിത്തിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമേൽ കുർബാനയും തുടർന്ന് കബറിങ്കലും ഭവനത്തിലും ധൂപപ്രാർത്ഥനയും നടത്തപ്പെടും.

[illegible]

Mrs. Kunjai Ukkuru,
Koothoor House,
South Bazar
Kunnamkulam

# ഭദ്രാസന വിഭജനവും ആദ്യകാല പള്ളികളും (ii)

വർഗീസ് ജോൺ, തോട്ടപ്പുഴ

## തുമ്പമൺ

തുമ്പമൺ മർത്ത്മറിയം, ഓമല്ലൂർ, കൈപ്പട്ടൂർ, ചന്ദനപ്പിള്ളി, മാക്കാംകുന്ന്, കുറത്തിയാട്, റാന്നി, വൈക്കം, അയിരൂർ, കോഴഞ്ചേരി, കാട്ടൂർ, മാരാമൺ, നെല്ലിക്കൽ, ഇലന്തൂർ, ഉമയാററുകര, കിഴവള്ളൂർ, പരിയാരം, അറത്തി, മാന്തുക, പുന്തല, മെഴുവേലി.

## കോട്ടയം

കോട്ടയം മർത്ത്മറിയം, കോട്ടയം വലിയ, കോട്ടയം പുത്തൻ, കോട്ടയം ചാപ്പൽ, ചെങ്ങളം, പുതുപ്പള്ളി, വാകത്താനം, പുതുശ്ശേരി, വാകത്താനം പുത്തൻ, പള്ളം, പള്ളം പുത്തൻ, കുറിച്ചി, വെളിയനാട്, കല്ലുങ്കത്ര, കുമരകം, മണർകാട്, പാമ്പാടി, നാലുന്നാക്കൽ, തോട്ടയ്ക്കാട്, നീലംപേരൂർ.

## അങ്കമാലി

അങ്കമാലി മർത്ത്മറിയം, വടക്കൻപറവൂർ മാർ തൊമ്മൻ, അകപ്പറമ്പ്, കുറുപ്പംപടി, കോതമംഗലം ചെറിയ, പള്ളിക്കര, കോതമംഗലം വലിയ, കുന്നക്കുരുടി, തുരുത്തിപ്പള്ളി, റാക്കാട്ട്, മഞ്ഞപ്ര, പീച്ചാനിക്കാട്, കോട്ടപ്പടി, വെങ്ങോല, മഴവന്നൂർ, കാരക്കുന്നം, പോത്താനിക്കാട്, ചേലാട്, വേങ്ങൂർ, കടായി, അല്ലപ്ര, മാറാട്ടി.

## നിരണം

നിരണം മർത്ത്മറിയം, ചെറുകോൽ, വീയപുരം, തലവടി, വേങ്ങ, എടത്വാ, തിരുവല്ലാ, കട്ടപ്പുറത്ത്, തിരുവല്ലാ കാവിൽ, കല്ലൂപ്പാറ, മല്ലപ്പള്ളി, തുരുത്തിക്കാട്, കാർത്തികപ്പള്ളി, ചെന്നിത്തല, പരുമല, മണ്ണംതോട്ടുവഴി, തലവടി കുഴി, മേപ്രാൽ, കാരയ്ക്കൽ, വെണ്ണിക്കുളം, കവിയൂർ, കരുവാററാ.

## കൊച്ചി

കൊച്ചികോട്ട മാർ പത്രോസ്, മട്ടാഞ്ചേരി എരിമീശെ, കടമേൽ, കരിങ്ങാച്ര, മുളന്തുരുത്തി, മാന്തുരുത്ത്, വടയാപറമ്പെൽ, ആർത്താററ്, കുന്നംകുളങ്ങര, കുന്നംകുളങ്ങര പുത്തൻ, കുന്നംകുളങ്ങര തെക്കേ, ചിറളയത്ത്, പഴഞ്ഞി, കുന്നത്തു പുത്തൻ, പോർക്കുളത്തു, ചാലശ്ശേരി, ചാലശ്ശേരി പുത്തൻ, ചേലക്കര, തൊഴൂർ, ശ്രായി, ശ്രായി പുത്തൻ.

## കണ്ടനാട്

കണ്ടനാട് മർത്ത്മറിയം, തെക്കൻ പറവൂർ, ചെമ്പിൽ, കുറിഞ്ഞി, പുററുമാനൂർ, കണ്യാട്ടുനിരപ്പ്, നെച്ചൂർ, മാമലശ്ശേരി, പിറവം, ഓണക്കൂർ, കോലഞ്ചേരി, കോട്ടൂർ, പാമ്പാക്കുട, രാമമംഗലം, മുളക്കുളം, മണ്ണത്തൂർ, വടകര, കുഴിക്കാട്ടുകുന്ന്, പുതുവേലി, പാലക്കുഴ, കടമാററം.

## കൊല്ലം

കൊല്ലം, മാവേലിക്കര, മാവേലിക്കര പുത്തൻ, ചേപ്പാട്, പള്ളിപ്പാട്, കാരിച്ചാൽ, ചെങ്ങന്നൂർ, കല്ലിശ്ശേരി, പുത്തൻകാവ്, വെൺമണി, കായംകുളം, കററാനം, പത്തിച്ര, കടമ്പനാട്, താഴവാ, പുത്തൂര്, എനാത്ത്, കല്ലട, തേവലക്കര, കൊട്ടാരക്കര, തെരുവിൽ, ഒടനാവട്ടത്തു, പെരുമങ്ങല്ലൂർ, വാളകം, തലൂർ, കുണ്ടറ, കുണ്ടറ പുത്തൻ, പുയപ്പള്ളി, ചെങ്കൊളം, ചാത്തന്നൂർ, തിരുവിതാംകോട്.

തുമ്പമൺ ഭദ്രാസനത്തിലെ റാന്നി, കോട്ടയം ഭദ്രാസനത്തിലെ കോട്ടയം വലിയ, പുതുശേരി, വെളിയനാട്, നീലംപേരൂർ, നിരണം ഭദ്രാസനത്തിലെ തുരുത്തിക്കാട്, കണ്ടനാട് ഭദ്രാസനത്തിലെ രാമമംഗലം, കൊല്ലം (പിന്നീടു തുമ്പമൺ) ഭദ്രാസനത്തിലെ കല്ലിശ്ശേരി എന്നീ എട്ടു പള്ളികൾ തെക്കുംഭാഗ (ക്നാനായ) പള്ളികൾ ആണ്. ഈ പള്ളികളും പിന്നീടു (1876–1910 കാലത്ത്) സ്ഥാപിക്കപ്പെട്ട ആറു പള്ളികളും ചേർത്താണ് 1910–ൽ ക്നാനായ ഭദ്രാസനം രൂപീകരിച്ചത്.

ഇപ്പോൾ മലബാർ സ്വതന്ത്രസുറിയാനി (തൊഴിയൂർ) സഭയുടെ കൈവശത്തിലുള്ള തൊഴൂർ, ചാലശ്ശേരി, പോർക്കുളത്തു, കുന്നത്തു പുത്തൻ എന്നീ പള്ളികൾ കൊച്ചി ഭദ്രാസനത്തിൽ ഉൾപ്പെടുത്തിക്കാണുന്നു. മലങ്കര–തൊഴിയൂർ സഭാ വിഭജനം പാത്രിയർക്കീസ് ബാവാ അംഗീകരിക്കാതിരുന്നതുകൊണ്ടാകാം ഇങ്ങനെ കാണുന്നത്.

നവീകരണകക്ഷി (മാർതോമ്മാ സഭ)യുടെ ആവിർഭാവത്തോടെ തെക്കൻ ഭദ്രാസനങ്ങളിലെ ചില പള്ളികൾ അവരുടെ കൈവശത്തിലായി.

ഉദാ: മാരാമൺ, കോഴഞ്ചേരി, കുറത്തിയാട്, കവിയൂർ, ചെറുകോൽ.

മണ്ണംതോട്ടുവഴി (നിരണം ഭദ്രാസനം), പുററുമാനൂർ (കണ്ടനാട് ഭദ്രാസനം) എന്നീ പള്ളികൾ ഇപ്പോൾ നിലവിലുണ്ടോ എന്നു സംശയിക്കുന്നു. ഒരുപക്ഷേ മററതെങ്കിലും സ്ഥലപ്പേരിലായിരിക്കാം അറിയപ്പെടുന്നത്. ചില സ്ഥലപ്പേരുകൾക്ക് ചെറിയ മാററം വന്നിട്ടുണ്ട്. ഉദാ: ചെറായി (ശ്രായി) തൊഴിയൂർ (തൊഴൂർ) കോട്ടയം ചെറിയ പള്ളിയാണ് കോട്ടയം മർത്ത്മറിയം പള്ളി.

പിൽക്കാലത്ത് നിരണം, തുമ്പമൺ ഭദ്രാസനങ്ങളിലായിരുന്ന പല പള്ളികളും ഭദ്രാസന വിഭജനകാലത്ത് (1876) കൊല്ലം ഭദ്രാസനത്തിലായിരുന്നുവെന്ന് മുകളിൽ പറയുന്ന പട്ടികകളിൽനിന്ന് വ്യക്തമാണ്. വാകത്താനം ഗീവർഗീസ് റമ്പാൻ

# പ. ദനഹാ പെരുന്നാൾ

ഫാ. യൗനാൻ മുളമൂട്ടിൽ, ബോംബെ

ആദിമസഭയിലെ ആദ്യത്തേതും അതിപ്രധാനവുമായ മോറോനോയൊപ്പെരുനാളായിരുന്നു 'ദനഹാ'. ജനുവരി 6-ന് യേശുക്രിസ്തുവിന്റെ പ. മാമോദീസാ അനുസ്മരിക്കുന്ന പെരുനാളാണിത്. 'ദനഹാ' എന്ന സുറിയാനി വാക്കിനും, 'എപ്പിഫാനിയ' എന്ന ഗ്രീക്ക് വാക്കിനും (Epiphany – in English) 'വെളിപ്പാട്', അഥവാ 'ഉദയം' 'പ്രകാശനം' പ്രത്യക്ഷീകരണം' എന്നൊക്കെ അർത്ഥം ഉണ്ട്. പുരാതന കാലം മുതൽ രാജാക്കന്മാരുടെ ജീവിതത്തിലെ ചില പ്രധാന സംഭവങ്ങളെ—ഉദാഹരണമായി ജനനം, കിരീടധാരണം, ഔദ്യോഗികസന്ദർശനം തുടങ്ങിയ സൂചിപ്പിക്കുവാൻ 'ദനഹാ' എന്ന വാക്കു ഉപയോഗിച്ചു വന്നിരുന്നു. സർവ്വ ലോകത്തിന്റെയും രാജാധിരാജനും, നിയന്താവും കൃപാവര സമ്പൂർണ്ണനുമായ യേശുക്രിസ്തുവിന്റെ ദൈവീകത്വം വെളിപ്പെടുത്തുവാൻ വി. പൗലൂസ് തീത്തോസിനുള്ള ലേഖനം രണ്ടാം അദ്ധ്യായം 11-ാം വാക്യത്തിൽ ഇതേ പദമാണ് ഉപയോഗിച്ചിരിക്കുന്നത്. ''സകല മനുഷ്യർക്കും രക്ഷാകരമായ ദൈവകൃപ ഉദിച്ചുവല്ലോ''.

ഈ പെരുനാൾ മശിഹാതമ്പുരാന്റെ ജീവിതത്തിലെ ചില സുപ്രധാന സംഭവങ്ങളെ അനുസ്മരിപ്പിക്കുന്നു. തന്റെ രഹസ്യജീവിതം കഴിഞ്ഞ് പരസ്യ ജീവിതത്തിന് സമാരംഭം കുറിച്ചുകൊണ്ട് യോർദാൻ നദിയിൽവച്ച് സ്നാപകയോഹന്നാനിൽനിന്നും മാമോദീസാ സ്വീകരിക്കുന്നതും, തൽക്ഷണം മാടപ്രാവിന്റെ രൂപത്തിൽ പരിശുദ്ധാത്മാവ് പ്രത്യക്ഷപ്പെടുന്നതും, മേഘങ്ങളിൽ പിതാവാം ദൈവത്തിന്റെ സ്വരം മാറ്റൊലിക്കൊണ്ടതും ഈ പെരുനാളിൽ പൗരസ്ത്യസഭകൾ അനുസ്മരിക്കുമ്പോൾ ജനുവരി 6 വിദ്വാന്മാർ യേശുക്രിസ്തുവിനെ ആരാധിച്ചതിന്റെ (വി. മത്തായി 2:1—12) പെരുനാളായിട്ടാണ് പാശ്ചാത്യസഭകൾ ഇവ ആചരിക്കുന്നത്.

3-ാംനൂററാണ്ടു മുതൽ ദനഹാ സഭയിൽ ആചരിച്ചുവരുന്നു. ജ്ഞാനമതക്കാർ ക്രിസ്ത്യാനി

---

(പിന്നീട് പ. ഗീവർഗീസ് I ബാവാ) 1906-ൽ പ്രസിദ്ധീകരിച്ച ''മലങ്കര ഇടവക പഞ്ചാംഗം – 1907'' എന്ന ചെറു ഗ്രന്ഥത്തിൽ കൊടുത്തിരിക്കുന്ന പള്ളികളുടെ ലിസ്ററിൽ ചേപ്പാട്, പള്ളിപ്പാട്, കാരിച്ചാൽ എന്നീ പള്ളികൾ നിരണം ഭദ്രാസനത്തിലും ചെങ്ങന്നൂർ, കല്ലിശേരി, പുത്തൻകാവ്, വെൺമണി, കററാനം എന്നീ പള്ളികൾ തുമ്പമൺ ഭദ്രാസനത്തിലും ആയിട്ടാണ് കാണിച്ചിരിക്കുന്നത്. അതിനാൽ 1906-നുമുമ്പ് തെക്കൻ പ്രദേശത്ത് ഒരു ഭദ്രാസന പുന:സംഘടന നടന്നുവെന്ന് വ്യക്തമാണ്. 1935-ലെ ഒരു ലിസ്ററിൽ കററാനം പള്ളി കൊല്ലം ഭദ്രാസനത്തിലാണെന്നു കാണുന്നതിനാൽ ഈ പള്ളി വീണ്ടും കൊല്ലം ഭദ്രാസനത്തിൽ ചേർത്തതാണെന്നു കരുതാം. ഉമയാററുകരപള്ളി 1935-നുമുമ്പായി തുമ്പമൺ ഭദ്രാസനത്തിൽനിന്ന് നിരണം ഭദ്രാസനത്തിൽ ചേർത്തു. 1906-ലെ ലിസ്ററ്പ്രകാരം ഈ പള്ളി തുമ്പമൺ ഭദ്രാസനത്തിലും 1935-ലെ ലിസ്ററ്പ്രകാരം നിരണംഭദ്രാസനത്തിലുമാണ്. 1934-നോടടുത്താണ് ഈ മാററം നടന്നതെന്ന് ബഹു. മണലിൽ യാക്കോബ് കത്തനാരിൽ (1993 ജനുവരിയിൽ നിര്യാതനായ മുൻ വൈദികട്രസ്ററി) നിന്ന് അറിയാനിടയായിട്ടുണ്ട്.

ഭദ്രാസന വിഭജനകാലത്തിനു (1876) മുമ്പു തന്നെ ഉണ്ടായിരുന്ന ചിലപള്ളികൾ ഈ ലിസ്ററുകളിൽ കാണുന്നില്ല. 1873-ലെ ഒരു ലിസ്ററിൽ കാണുന്ന ഇടവങ്കാട്, കുടശശ്നാട്, കടമ്മനിട്ട, അയിരൂർ പുത്തൻ, കുമ്പനാട്, കണ്ണങ്കോട്, പെന്നാട്ട്, ഇഞ്ചക്കൽ, ചിങ്ങോനത്തു, അഞ്ജൂരകുരിശുപള്ളി, കരിങ്ങാശ്ര പുത്തൻ, മുളന്തുരുത്തി വെട്ടിക്കൽ തുടങ്ങിയ പള്ളികൾ ആദ്യം ഏതു ഭദ്രാസനത്തിലാണ് ഉൾപ്പെടുത്തിയിരുന്നതെന്ന് നിശ്ചയമില്ല ഒരുപക്ഷേ വിട്ടുപോയതായിരിക്കാം. അല്ലെങ്കിൽ ഈ പള്ളികളിൽ ചിലതെങ്കിലും സ്വതന്ത്രനില കൈവരിച്ചിട്ടുണ്ടാവില്ല. (പക്ഷേ കുമ്പനാട്, കണ്ണങ്കോട് തുടങ്ങിയ പള്ളികളെ സംബന്ധിച്ച് ഇങ്ങനെ കരുതാൻ പ്രയാസമാണ്). പിൽക്കാലത്തെ ചില ലിസ്ററുകളിൽ ആദ്യം പറഞ്ഞിരിക്കുന്ന നാലു പള്ളികൾ തുമ്പമൺ ഭദ്രാസനത്തിലും കണ്ണങ്കോടു പള്ളി കൊല്ലം ഭദ്രാസനത്തിലും ഉൾപ്പെടുത്തിക്കാണുന്നു. 'പെന്നാട്ട്' എന്നു കാണുന്നത് 'പെരിനാട്' ആണെന്ന് അനുമാനിക്കുന്നു. പിൽക്കാലത്തുള്ള ലിസ്ററുകളിൽ പെരിനാട് കൊല്ലം ഭദ്രാസനത്തിൽ ഉൾപ്പെടുത്തിക്കാണുന്നു. കുമ്പനാടു പള്ളി പിന്നീടുള്ള ലിസ്ററുകളിലൊന്നും കാണുന്നില്ല. ഈ പള്ളി ഇപ്പോൾ മർതോമ്മാസഭയുടെ കൈവശമാണ്. മാർതോമ്മാ സഭ രൂപീകൃതമായത് 1889-നു ശേഷമായതുകൊണ്ട് 1877-ലെ ലിസ്ററിൽ ഈ പള്ളിയും കാണേണ്ടതാണ്. ഇഞ്ചക്കൽ കണ്ടനാട്ടോ അങ്കമാലിയിലോ ഉൾപ്പെടേണ്ടതായിരുന്നു. ചിങ്ങവനം കോട്ടയത്തും. അവസാനം പറയുന്ന മൂന്നു പള്ളികൾ കൊച്ചി ഭദ്രാസനത്തിൽ ഉൾപ്പെടേണ്ടതായിരുന്നു. അതിൽ അഞ്ജൂര കുരിശുപള്ളി തൊഴിയൂർ സഭയുടെ കൈവശത്തിലാണെന്നു കരുതുന്നു.

(തുടരും)

കളെ അനുകരിച്ച് ജനുവരി 6–ന് കർത്താവിന്റെ മാമോദീസാ ആചരിച്ചിരുന്നുവെന്ന് അലക്സന്ത്രിയായിലെ ക്ലീമ്മീസ് (A. D. 215) എഴുതിയിട്ടുണ്ട്. 4–ാം നൂററാണ്ടു മുതൽ ഈസ്ററർ, പെന്തിക്കൊസ്തി എന്നിവയോടൊപ്പം സഭയിലെ പ്രധാനപ്പെട്ട 3 പെരുനാളുകളിൽ ഒന്നായിതീർന്നു 'ദനഹാ', സ്നാനാർത്ഥികൾക്ക് ഈ ദിവസം മാമോദീസാ നൽകിയിരുന്നു. മാമോദീസാ സ്നാനാർത്ഥികളുടെ 'പ്രകാശവൽക്കരണം'(Illumination) ആയതിനാൽ ദനഹായ്ക്ക് 'പ്രകാശത്തിന്റെ പെരുനാൾ'എന്നാണ് പൗരസ്ത്യ പിതാക്കന്മാർ പേരു നൽകിയിരിക്കുന്നത്. ഈ പേരു നൽകിയതിന് മറെറാരു കാരണംകൂടിയുണ്ട്. ഒരു പുരാതനപാരമ്പര്യമനുസരിച്ച് യേശുക്രിസ്തുവിന്റെ സ്നാനസമയത്ത് യോർദ്ദാനിൽ തീയുണ്ടായത്രെ. സുവിശേഷങ്ങളുടെ ചില പുരാതന കയ്യെഴുത്തു പ്രതികളിൽ യോർദ്ദാനിൽ തീ കണ്ടു എന്നോ, പ്രകാശമുണ്ടായെന്നോ സൂചനയുണ്ട്. സുറിയാനിസഭയുടെ 'ദനഹാ' ശുശ്രൂഷയിലും ഇതേപ്പററി പ്രതിപാദിച്ചിട്ടുണ്ട്.

യേശുക്രിസ്തുവിന്റെ മാമ്മോദീസായെ അനുസ്മരിക്കുന്ന ദനഹാപെരുനാൾ മലബാർ സഭയിൽ പല പേരുകളിൽ അറിയപ്പെടുന്നുണ്ട്. കേരളത്തിന്റെ തെക്കൻ ഭാഗങ്ങളിൽ ''രാക്കുളിപ്പെരുനാൾ'' എന്ന പേരിലും വടക്കൻ ഭാഗങ്ങളിൽ 'പിണ്ടി കുത്തിപ്പെരുനാൾ' എന്ന പേരിലും ഇത് ആഘോഷിച്ചു വന്നിരുന്നു. മ്ശിഹാതമ്പുരാന്റെ മാമ്മോദീസായെ അനുസ്മരിക്കുവാനായി പെരുനാളിന്റെ തലേദിവസം രാത്രിയിൽ നമ്മുടെ പൂർവ്വികന്മാർ അടുത്തുള്ള ജലാശയങ്ങളിലോ പുഴകളിലോ പോയി കുളിച്ചിരുന്നതിൽനിന്നാണ് 'രാക്കുളിപ്പെരുനാൾ' എന്ന പേരിന്റെ ഉത്ഭവം. തികച്ചും ഭക്തിപരമായ അന്തരീക്ഷത്തിൽ, സങ്കീർത്തനങ്ങൾ ആലപിച്ചുകൊണ്ടാണ് ഈ കർമ്മം നടത്തിയിരുന്നതെന്ന് പാരമ്പര്യം വ്യക്തമാക്കുന്നുണ്ട്.

'ദനഹാ' പെരുനാളിൽ വെള്ളം വാഴ്ത്തുന്നത് 4–ാം നൂററാണ്ടു മുതലുള്ള പതിവാണ്. പലസ്തീനിൽ യോർദ്ദാൻ നദിയും, ഈജിപ്ററിൽ നൈൽ നദിയും ബൈസൻറയിൻ സഭകളിൽ സമീപത്തുള്ള കുളങ്ങളും ജലാശയങ്ങളും വാഴ്ത്തുന്ന രീതി ഇന്നുമുണ്ട്. ആരാധനയുടെ ലക്ഷ്യം സമസ്ത ലോകത്തിന്റെയും തിന്മയിൽ നിന്നുള്ള വിമുക്തിയും വിശുദ്ധീകരണവും ആണ് എന്നാണിതിന്റെ അർത്ഥം. യേശുക്രിസ്തു സ്നാനമേററത് ക്രിസ്തീയ മാമ്മോദീസായെ സ്ഥാപിക്കുവാനാണ്. ആയതിനാൽ 'ദനഹാ' മ്ശിഹായുടെ മാമോദീസായെ അനുസ്മരിക്കുന്നതോടൊപ്പം, ക്രൈസ്തവർ സ്വീകരിച്ച മാമ്മോദീസായെക്കൂടി അനുസ്മരിക്കുവാനും, നവീകരിക്കപ്പെടുവാനും ഉള്ള ഒരു കർമ്മവും ആയി—ആദ്യകാലങ്ങളിൽ ഈ 'രാക്കുളിപ്പെരുനാളും' ഇപ്പോൾ 'ദനഹാ' യുടെ വെള്ളം വാഴ്വ് ശുശ്രൂഷയും അതോടൊപ്പം വി. കുർബാനകൂടിയും മലങ്കര ഓർത്തഡോക്സ് സഭയിൽ നടത്തിവരുന്നു.

കേരളത്തിന്റെ വടക്കൻ ഭാഗങ്ങളിൽ 'ദനഹാ' പ്പെരുനാളിനെ 'പിണ്ടികുത്തിപ്പെരുനാൾ' എന്നു വിശേഷിപ്പിച്ചിരുന്നു എന്ന് മുകളിൽ പ്രതിപാദിച്ചിട്ടുണ്ടല്ലോ. ദൈവിക പ്രകാശമായ മ്ശിഹായുടെ ലോകത്തിലുള്ള ഉദയത്തെ, ഏററുപറയുകയും കൊണ്ടാടുകയും ആണ് 'പിണ്ടി കുത്തിപ്പെരുനാളിൽ ചെയ്യുന്നത്. പിണ്ടിയിൽ പന്തം കൊളുത്തി, അതിനു ചുററും പ്രദക്ഷിണംവച്ചും 'എൽപ്പയ്യാ' (ദൈവം പ്രകാശമാകുന്നു) എന്ന് ആർത്തുവിളിക്കുകയാണ് ഇതിന്റെ ചടങ്ങ്. ഇപ്രകാരം മ്ശിഹാതമ്പുരാന്റെ മാമോദീസായും അതിലൂടെയുണ്ടായ അവിടുത്തെ ദൈവീക വ്യക്തിത്വത്തിന്റെ ആവിഷ്ക്കരണവും അനുസ്മരിക്കുന്ന ഈ 'ദനഹാ'പ്പെരുനാൾ വലിയൊരു സന്ദേശം നമുക്കു നൽകുന്നുണ്ട്. നമ്മുടെ ജീവിതത്തിലെ ഏററവും വലിയ സംഭവമാണ് 'മാമ്മോദീസാ'. യേശുക്രിസ്തുവിന്റെ മാമ്മോദീസായിൽ എന്നതുപോലെ നമ്മുടെ മാമ്മോദീസായുടെ സമയത്തും ഈദൃശ്യ അത്ഭുതങ്ങൾ നടക്കുന്നുണ്ട്. പ. ത്രിത്വത്തിന്റെ സാന്നിദ്ധ്യവും, 'ഇവൻ എന്റെ പ്രിയപുത്രനാകുന്നു, ഇവനിൽ ഞാൻ സംപ്രീതനായിരിക്കുന്നു' എന്ന പ്രഖ്യാപനവും അവിടെ ഉണ്ടാകുന്നു. പ. മാമ്മോദീസായോടുകൂടി ദൈവമക്കളുടെ സ്ഥാനത്തേക്ക് നാം ഉയർത്തപ്പെടുകയും നമ്മൾ പരിശുദ്ധാത്മാവിന്റെ സജീവ ആലയമായി തീരുകയും ചെയ്യുന്നു. 'ഇനി ഞാനല്ല, ക്രിസ്തു എന്നിൽ ജീവിക്കുന്നു'. എന്ന് വി. പൗലൂസിനോടുകൂടി നമുക്കു പറയുവാൻ സാധിക്കുന്നു. നാം ഓരോരുത്തരും മറെറാരു ക്രിസ്തുവായി രൂപാന്തരപ്പെടണം. അതുകൊണ്ടാണ് വി. അഗസ്തീനോസ് ഒരു ക്രിസ്ത്യാനിയെ നിർവ്വചിക്കുന്നത്. ''അല്ലയോ ക്രിസ്ത്യാനീ, നീ ഇനി ക്രിസ്ത്യാനി അല്ല, ക്രിസ്തുവാണ്. നീ എവിടെ സഞ്ചരിക്കുന്നുവോ അവിടെ ക്രിസ്തുവിന്റെ പാദങ്ങൾ ഉണ്ട്. നീ എന്തു സംസാരിക്കുന്നുവോ, അതു ക്രിസ്തുവിന്റെ അധരസ്വരമാണ്. നീ എന്തെല്ലാം പ്രവർത്തിക്കുന്നുവോ അതെല്ലാം ക്രിസ്തുവിന്റെ പ്രവർത്തനമാണ്. നീ എവിടെ ആയിരിക്കുന്നുവോ, അവിടെ ക്രിസ്തുവും ഉണ്ട്''.

ശാസ്ത്ര–സാങ്കേതിക നേട്ടങ്ങളുടെ മുഖമുദ്രയണിഞ്ഞ ഈ നൂററാണ്ടിൽജീവിക്കുന്ന ആധുനിക മനുഷ്യർ, ഞാനും നിങ്ങളും ഉൾപ്പെടുന്ന സമൂഹം പലപ്പോഴും ഈ ലക്ഷ്യത്തിൽനിന്നും വളരെയധികം അകലെയല്ലേ? എന്താണ് ഇതിനു കാരണം? നാം സ്വീകരിച്ച പ. മാമ്മോദീസായുടെ മാഹാത്മ്യവും അതുവഴി നമ്മിലുണ്ടായ അത്ഭുതവും നാം വേണ്ടവിധം മനസ്സിലാക്കുന്നില്ല. ഈ ലക്ഷ്യം ഒരു നിമിഷംകൊണ്ട് നേടാവുന്ന കാര്യമല്ല; നിരന്തരമായ പഠനവും പ്രാർത്ഥനയും ഇതിന് ആവശ്യമാണ്.

സകല ജനപദങ്ങളേയും രക്ഷിക്കുന്നതിനായി വിണ്ണിൽനിന്നും മണ്ണിൽ അമ്മാനുവേലായി അവ

(ശേഷം 23–ാം പേജിൽ)

# പ. കാതോലിക്കാബാവായുടെ

# ഉത്തരേന്ത്യൻ പര്യടനം

തയ്യാറാക്കിയത്: **ഡീക്കൻ ററി. വി. ജോയി, മാറനാട്**

മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായ പ: ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ ഏകദേശം ഒന്നര മാസക്കാലംകൊണ്ട് ഉത്തരേന്ത്യൻ പര്യടനം പൂർത്തിയാക്കി. ഡൽഹി ഭദ്രാസനത്തിലെ മൂന്നു പള്ളികളും, കൽക്കട്ടാ ഭദ്രാസനത്തിലെ പ്രധാന കേന്ദ്രങ്ങളും ദേവാലയങ്ങളും തിരുമേനി സന്ദർശിച്ചു. മറുനാടൻ മലയാളികളായ വിശ്വാസികളുടെ സഭയുമായുള്ള ബന്ധം ദൃഢമാക്കുന്നതിനു പ്രസ്തുത സന്ദർശനം ഉപകരിച്ചു. സഭാവിശ്വാസ സംരക്ഷണത്തിനായി ത്യാഗപൂർവ്വമായ പ്രവർത്തനങ്ങളും, സഹകരണങ്ങളും തങ്ങളുടെ ഭാഗത്തുനിന്നുണ്ടാകുമെന്നു വിശ്വാസികൾ ഉച്ചൈസ്തരം ഉദ്ഘോഷിച്ചു.

ഡൽഹി നഗരത്തിന്റെ ഹൃദയഭാഗത്തു സ്ഥിതി ചെയ്യുന്ന ജനക്പുരി സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ ജൂബിലിയിലും പ: പരുമല തിരുമേനിയുടെ പെരുനാളിലും പ. ബാവാ പങ്കെടുത്തു. ആറായിരത്തോളം ആളുകൾ വി. കുർബാനയിൽ സംബന്ധിച്ചു. അഭി. ഗ്രിഗോറിയോസ് തിരുമേനിയും, അഭി: പീലക്സീനോസ് തിരുമേനിയും സന്നിഹിതരായിരുന്നു.

പ്രകൃതിരമണീയത അതിന്റെ സർവപ്രഭാവത്തിലും വിലസുന്ന രാജസ്ഥാനിലെ ഉദയപൂരിലേക്കാണ് പിന്നീട് തിരുമേനി പോയത്. ഒരു സഭാമേലദ്ധ്യക്ഷൻ ഉദയപൂര് ഇടവക സന്ദർശിക്കുന്നത് ഇതാദ്യമാണ്. അവിടെ നിർമ്മിക്കപ്പെട്ടിരിക്കുന്ന പുതിയ ഹയർ സെക്കണ്ടറിസ്കൂളിന്റെ ഉദ്ഘാടനം നിർവഹിച്ചുകൊണ്ട്, ഭാവിയുടെ വാഗ്ദാനങ്ങളെ വാർത്തെടുക്കുന്നതിൽ മുഖ്യമായ പങ്കു വഹിക്കുന്നത് മാതാപിതാക്കളും ഗുരുജനങ്ങളുമാണെന്നു പ. ബാവാ പ്രസ്താവിച്ചു. വികാരി ഫാ: പി. എ. ഫിലിപ്പ് സ്വാഗതം ആശംസിച്ചു. ഉത്ഘാടന സമ്മേളനത്തിൽ മുൻ കേന്ദ്രമന്ത്രിമാരായ എം. എം. ജേക്കബ്, ഗിരിജാ വ്യാസ് എന്നിവർ മുഖ്യാതിഥികളായിരുന്നു.

ഡൽഹിയിൽ തിരിച്ചെത്തിയ ബാവാ, അഭിവന്ദ്യ മെത്രാപ്പോലീത്താമാർ ഉൾപ്പെട്ട എട്ടംഗസംഘത്തോടൊപ്പം രാഷ്ട്രപതിഭവനിലെത്തി രാഷ്ട്രപതി ഡോ. ശങ്കർദയാൽ ശർമ്മയെ കണ്ട് സംഭാഷണം നടത്തി. അതീവ ഹൃദ്യമായ കൂടിക്കാഴ്ച 20 മിനിട്ടോളം നീണ്ടുനിന്നു. വ്യത്യസ്തമേഖലകളിൽ ക്രൈസ്തവസഭ നൽകിക്കൊണ്ടിരിക്കുന്ന സേവനങ്ങളെ രാഷ്ട്രപതി അനുസ്മരിച്ചു. കേരളവും കേരളീയരും തനിക്ക് അപരിചിതരല്ലെന്ന് അദ്ദേഹത്തിന്റെ സ്ഫുടമായ സംഭാഷണശൈലി വ്യക്തമാക്കുന്നുണ്ടായിരുന്നു. ഓർത്തഡോക്സ് സഭയേക്കുറിച്ച് ഉന്നതമായ ഒരു അവബോധം രാഷ്ട്രകേന്ദ്രങ്ങളിൽ രൂപപ്പെടുത്തിയെടുക്കുവാൻ രാഷ്ട്രപതിയുമായുള്ള കൂടിക്കാഴ്ച നിദാനമായി.

"ദൈവത്തിൽനിന്നു വൻകാര്യങ്ങൾ പ്രതീക്ഷിക്കുക, ദൈവത്തിനുവേണ്ടി വൻകാര്യങ്ങൾ ചെയ്യുക" എന്ന വില്യംകേറിയുടെ ഉദ്ബോധനം ഒരു യാഥാർത്ഥ്യമായി തീരണമെന്ന് പ: ബാവാ ജോധ്പൂര് ഇടവകയുടെ ജൂബിലിസമ്മേളനത്തിൽ ഉദ്ബോധിപ്പിച്ചു. വ്യത്യസ്ത മതവിഭാഗങ്ങൾ സങ്കുചിത മനോഭാവം വെടിഞ്ഞ് പരസ്നേഹത്തിലും, സഹകരണത്തിലും, ശുശ്രൂഷാ മനോഭാവത്തിലും വർത്തിച്ച് സൗഹാർദ്ദം ഊട്ടി ഉറപ്പിക്കണം—ബാവാ ഉദ്ബോധിപ്പിച്ചു. വികാരി ഫാ. അലക്സാണ്ടർ സ്വാഗതം ആശംസിച്ചു.

## മിഷൻ മേഖലകളിലൂടെ ഒരു പ്രയാണം

മലങ്കരയുടെ ഇടയശ്രേഷ്ഠന്റെ കൽക്കട്ടാപര്യടനം വളരെ ശ്രദ്ധേയമായിരുന്നു. ആത്മാർത്ഥമായ പ്രവർത്തനത്തിലൂടെ എപ്രകാരം വിജയസോപാനത്തിന്റെ പടവുകൾകയറാം എന്നതിന്റെ ഉത്തമ ദൃഷ്ടാന്തമാണ് കൽക്കട്ടാ ഭദ്രാസനം. ഇന്നു കാണുന്ന കൽക്കട്ടാ ഭദ്രാസനം രൂപം കൊള്ളുന്നത് 1979 ജനുവരി 1–നാണ്. ഇൻഡ്യയിലെ പതിമൂന്നു സംസ്ഥാനങ്ങളിലും അഹമ്മദി, മസ്കററ്, കുവൈററ്, സലാല എന്നീ പേർഷ്യൻ രാജ്യങ്ങളിലുമായി ഇത് പടർന്നു പന്തലിച്ചു കിടക്കുന്നു. ഈ ഭദ്രാസനത്തിന്റെ മുഖ്യ ചുമതല വഹിക്കുന്ന അഭി: തേവോദോസ്യസ് തിരുമേനിയുടെ കർമ്മകുശലതയും, സേവനതല്പരതയും എളിമയും ലാളിത്യവുമാണ് എല്ലാവിധ അഭ്യുന്നതിക്കും കാരണം. വിദ്യ അഭ്യസിപ്പിക്കുന്നതിനുവേണ്ടി നാനാഭാഗങ്ങളിലുമായി ഇരുപതിൽപരം സ്കൂളുകൾ, ഗ്രാമപ്രദേശങ്ങളിലെ നിർദ്ധനരായ കുട്ടികളുടെ ഉന്നമനം ലാക്കാക്കി ഭിലായ്, മക്കോഡിയ, ജബൽപൂര്, ബൊക്കാറോ എന്നിവിടങ്ങളിൽ പ്രവർത്തിക്കുന്ന ബാലവാടികൾ, സ്ത്രീകളുടെ ക്ഷേമത്തിനായി നിർമ്മിക്കപ്പെട്ടിരിക്കുന്ന തയ്യൽസ്കൂളു

കരം, സാക്ഷരതാ ക്ലാസുകൾ എന്നിവ ഈ ഭദ്രാസനത്തിന്റെ പ്രത്യേകതകളാണ്.

മദ്ധ്യപ്രദേശിന്റെ തലസ്ഥാന നഗരിയായ ഭോപ്പാലിൽ പ: തിരുമേനിക്കു ആവേശകരമായ സ്വീകരണമാണ് നൽകപ്പെട്ടത്. ഇടവക മെത്രാപ്പോലീത്താ തിരുമേനിയും, വികാരി ഫാ. എം. സി. ജോർജും, വിശ്വാസികളുടെ വലിയൊരു വൃന്ദവും ചേർന്ന് ഹാർദ്ദവമായ വരവേൽപ്പു നൽകി. നവം. 19-ാം തീയതി ഞായറാഴ്ച വി. കുർബാനാനന്തരം ഭോപ്പാൽ ഇടവകയെ കത്തീഡ്രലായി ഉയർത്തിക്കൊണ്ടുള്ള പ്രഖ്യാപനം ബാവാ നിർവ്വഹിച്ചു. കൽക്കട്ടായുടെ അജപാലക പ്രമുഖന്റെ സപ്തതി ആഘോഷങ്ങളായിരുന്നു ഭോപ്പാലിലെ മറ്റൊരു പ്രധാന പരിപാടി. സദസ്യരുടെ ആകമാനം മനം കവരുവാൻ ഉതകത്തക്ക ഒന്നായിരുന്നു സപ്തതി ആഘോഷങ്ങൾ. മദ്ധ്യപ്രദേശ് ഗവർണ്ണർ മുഹമ്മദ് ഷാഫിഖുറൈഷി സപ്തതി സമ്മേളനം ഉദ്ഘാടനം ചെയ്തു. അധഃസ്ഥിതരുടെ ഉന്നമനം ലാക്കാക്കി അഭി: തേവോദോസ്യോസ് തിരുമേനി ചെയ്തുവരുന്ന സേവനങ്ങളെ മുക്തകണ്ഠം പ്രശംസിച്ച ഗവർണ്ണർ മദ്ധ്യപ്രദേശിന്റെ വീരപുത്രനായി അദ്ദേഹത്തെ വാഴ്ത്തുകയും ചെയ്തു. അഭി. തിരുമേനിയെ രാഷ്ട്രശില്പിയായും ക്രൂശിന്റെ യഥാർത്ഥ അനുഗാമിയുമായി കേന്ദ്രമന്ത്രി എസ്. കൃഷ്ണകുമാർ പ്രകീർത്തിച്ചു. സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ച പ: ബാവാതിരുമേനി ഒരുത്തമ ഇടയനായി അദ്ദേഹത്തെ ചിത്രീകരിച്ചു. ഉത്തരേന്ത്യൻ സഭാവികസനത്തിന് തന്റെ എളിയ പ്രവർത്തനങ്ങൾ തുടർന്നുമുണ്ടാകുമെന്ന് അഭി. തിരുമേനി തന്റെ മറുപടി പ്രസംഗത്തിൽ പറഞ്ഞു

ഭോപ്പാൽ ആർച്ചുബിഷപ്പ് പാസ്കൽടോപ്പ്നോ അഭി: ഗീവർഗീസ് മാർ കൂറിലോസ്, വൈസ് ചാൻസലർ ഡോ. ഐ. എസ്. ചൗഹാനാ, കെ. റ്റി ചാക്കോ I. A. S എന്നിവരും വിശിഷ്ടാതിഥികളായി ചടങ്ങിൽ പങ്കെടുത്തു. ഭോപ്പാലിൽ മിഷൻ പ്രവർത്തനങ്ങൾക്കായി വാങ്ങിയ എട്ടേക്കർ സ്ഥലത്ത് നിർവഹിക്കുന്ന സപ്തതി സ്മാരക മന്ദിരത്തിനു ബാവാ തറക്കല്ലിട്ടു. ഒരു സ്ക്കൂളിന്റെ തറക്കല്ലിടീൽ കർമ്മവും നിർവ്വഹിച്ചു. മദ്ധ്യപ്രദേശ് ഗവർണ്ണർ, മുഹമ്മദ്ഷാഫിഖുറൈഷി, മുഖ്യമന്ത്രി ശ്രീ. ദിഗ്‌വിജയ്സിംഗ് എന്നിവരെ അഭി. തിരുമേനിമാർ സന്ദർശിച്ച് ഭോപ്പാലിൽ ഒരു മെഡിക്കൽ സെന്റർ തുടങ്ങാനുള്ള സ്ഥലം ആവശ്യപ്പെട്ടു. പ്രസ്തുത സ്ഥലം നൽകുവാൻ തക്ക ക്രമീകരണങ്ങൾ ചെയ്യുമെന്നു മുഖ്യമന്ത്രി വാഗ്ദാനം നൽകുകയും ചെയ്തു.

ഭോപ്പാലിൽനിന്നും 220 കി. മീററർ അകലെ സ്ഥിതി ചെയ്യുന്ന ബാഗ്ഡോണാ ഗ്രാമത്തിലേക്കാണ് പ: ബാവാ പിന്നീട് പോയത്. അവിടെ സർനി എന്ന സ്ഥലത്ത് ചെറിയ ചാപ്പൽ ഉൾപ്പെട്ട സാൻതോം ആശ്രമം സ്ഥിതി ചെയ്യുന്നു. ആശ്രമത്തിനോടനുബന്ധിച്ച് ആരംഭിക്കുന്ന സ്ക്കൂളിന്റെ കല്ലിടീൽ കർമ്മം നിർവഹിച്ചുകൊണ്ട് വിദ്യാഭ്യാസത്തിലൂടെ ജ്ഞാനം ആർജിക്കുവാൻ ബാവാ ഉദ്ബോധിപ്പിച്ചു.

സർനിയിൽനിന്നും ഇററാർസിക്കു തിരിച്ചു. വളരെ ചെറിയ ഒരു ഗ്രാമമാണ് ഇററാർസി. ഫാ. സാം ഉമ്മനാണ് ഇടവകവികാരി. പത്തേക്കർ സ്ഥലത്ത് ആരംഭിക്കുന്ന പുതിയ സ്ക്കൂളിന്റെ അടിസ്ഥാന ശില പ ബാവാ സ്ഥാപിച്ചു. ഇൻഡ്യയിൽ വിവേചനങ്ങൾക്കതീതമായി പരസ്പര സാഹോദര്യത്തോടും, സ്നേഹത്തോടും ജനവിഭാഗങ്ങൾ കഴിയേണ്ടതിന്റെ ആവശ്യകത ബാവാ ഊന്നിപ്പറഞ്ഞു.

ഇററാർസിയിലെ എം.എൽ. എ. മുഖ്യാതിഥിയായിരുന്നു. അഭി. ഒസ്താത്യോസ് തിരുമേനി, സെൻറ്പോൾസ് സെൻററും, ബാലഗ്രാമും ഇവിടെ ആരംഭിക്കുവാൻ പരിശ്രമിക്കുന്നുണ്ട്.

മദ്ധ്യപ്രദേശിലെ പ്രധാന മിഷൻമേഖലയാണ് മക്കോഡിയ എന്ന അവികസിതഗ്രാമം. മുതിർന്ന കുട്ടികളിൽ ഭൂരിഭാഗവും നിരക്ഷരരാണ്. തൊണ്ണൂറു വർഷങ്ങൾക്കുമുമ്പ് ഈ സ്ഥലത്തെത്തിയ ഒരു യൂറോപ്യൻമിഷണറി തന്റെ ശ്രമഫലമായി ഇവിടെയുള്ള വനങ്ങൾ വെട്ടിത്തെളിച്ച് ഒരു പ്രൈമറിസ്ക്കൂളും, ചെറിയ ഒരു ഡിസ്പൻസറിയും സ്ഥാപിച്ചു. ഇന്ന് ഭിലായ്മിഷന്റെ ആഭിമുഖ്യത്തിൽ മക്കോഡിയായിലെ ചുററുപാടുമുള്ള സ്ഥലങ്ങളിൽ ബാലവാടികളും മററും വളരെ ഭംഗിയായി പ്രവർത്തിക്കുന്നു. ശ്രീ. പാപ്പച്ചൻ അവിടെ താമസിച്ച് പ്രവർത്തനങ്ങൾക്കു നേതൃത്വം നൽകിവരുന്നു. ഗ്രാമീണവാസികളും വിദ്യാർത്ഥികളും നൽകിയ സ്നേഹാദരവുകൾക്കു നന്ദി പ്രകാശിപ്പിച്ചുകൊണ്ട് വിദ്യാഭ്യാസം ആധുനിക ലോകത്തിലെ അവിഭാജ്യ ഘടകമാണെന്ന് ബാവാ ഓർമ്മിപ്പിച്ചു.

മഹാരാഷ്ട്ര സംസ്ഥാനത്തെ നാഗപ്പൂർ ഇടവക സന്ദർശനമായിരുന്നു, ബാവായുടെ അടുത്ത പരിപാടി. എല്ലായിടത്തും അഭി. തേവോദോസ്യസ് തിരുമേനി ഒപ്പമുണ്ടായിരുന്നു. നാഗ്പ്പൂരിൽ നവം. 21-ാം തീയതി വൈകുന്നേരം വി. കുർബാന അർപ്പിച്ചു. N C C I-യുടെ സെക്രട്ടറിയും, മററു ഭാരവാഹികളുമായി ഒരു ഔദ്യോഗിക കൂടിക്കാഴ്ച അവിടെവച്ച് നടക്കുകയുണ്ടായി.

നാഗപ്പൂരിൽനിന്ന് ഭണ്ഡാര എന്ന സ്ഥലത്തു വെറും പതിനഞ്ചു ഇടവകക്കാരുടെ ശ്രമഫലമായി നിർമ്മിക്കപ്പെട്ടിരിക്കുന്ന വി. ദൈവമാതാവിന്റെ നാമധേയത്തിലുള്ള ദേവാലയത്തിന്റെ താൽക്കാലിക കൂദാശ ബാവാ നിർവ്വഹിച്ചു. മഹത്തായ പാരമ്പര്യം ഉൾക്കൊള്ളുന്ന നമ്മുടെ സഭയിൽ നാം അഭിമാനപുളകിതരാകണമെന്ന് ബാവാ തദവസരത്തിൽ ഉദ്ബോധിപ്പിച്ചു.

ഉത്തരേന്ത്യൻ മിഷൻ പ്രവർത്തനങ്ങളുടെ ഉറവിടമായ ഭിലായിയാണ് കൽക്കട്ടാ ഭദ്രാസനത്തിന്റെ ആസ്ഥാനകേന്ദ്രം. അത്യുജ്ജ്വലവും ഊഷ്മളവുമായ ഒരു സ്വീകരണമാണ് ഭിലായിലെ വിശ്വാസികൾ ചേർന്നൊരുക്കിയത്. പത്രമാദ്ധ്യ

മങ്ങളും വലിയ തലക്കെട്ടോടെ ബാവായുടെ സന്ദർശനം വിളംബരം ചെയ്തു. സ്വീകരണത്തിന് ഭിലായ് കത്തീഡ്രൽ വികാരി ഫാ. ജയിംസും, ഭദ്രാസന സെക്രട്ടറി ഫാ. ജോർജ് മാത്യുവും നേതൃത്വം നൽകി. ആശ്രമം, കോൺവെന്റ്, ബാലഭവൻ എന്നിവ ഇവിടത്തെ പ്രധാന സ്ഥാപനങ്ങളാണ്. പ്രിന്റിംഗ് ജോലികൾ പരിശീലിപ്പിക്കുവാൻ പ്രിന്റിംഗ് പ്രസും ഇവിടെ പ്രവർത്തിച്ചുവരുന്നു. തയ്യൽസ്കൂളുകൾക്കും, ബാലവാടികൾക്കും അവിടത്തെ സിസ്റേറഴ്സ് നേതൃത്വം നൽകുന്നു. മാർ ബസേലിയോസ് വിദ്യാഭവനിൽ 600-ഓളം വിദ്യാർത്ഥികൾ അദ്ധ്യയനം നടത്തുന്നു. സിസ്ററർ എലിസബത്താണ് മുഖ്യചുമതല വഹിക്കുന്നത്. മുപ്പത്തിഅഞ്ചേക്കറോളം വ്യാപിച്ചുകിടക്കുന്ന കൃഷിത്തോട്ടങ്ങൾ ഭിലായ് കേന്ദ്രത്തിന്റെ മാററു വർദ്ധിപ്പിക്കുന്നു. അഭിവന്ദ്യ തിരുമേനിതന്നെയാണ് കൃഷികാര്യങ്ങളിലും ചുക്കാൻ പിടിക്കുന്നത്. നവംബർ 23-ാം തീയതി നടന്ന ഭിലായ് മിഷൻ വാർഷികാഘോഷങ്ങൾ വിവിധ ക്രൈസ്തവ മതവിഭാഗങ്ങളുടെ സാന്നിദ്ധ്യത്തിലും പ. ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിലും നടത്തപ്പെട്ടു.

ഭിലായിൽ പ്രശസ്തി ആർജിച്ച സെന്റ് തോമസ് കോളജിലെ അദ്ധ്യാപക-അദ്ധ്യേതാക്കളുടെ സമ്മേളനത്തെ ബാവാ അഭിസംബോധന ചെയ്തു. അദ്ധ്യാപകർ അർപ്പണ മനോഭാവത്തോടെ പ്രവർത്തിക്കുവാൻ ബാവാ ആഹ്വാനം ചെയ്തു. പ്രാർത്ഥനയും പ്രവർത്തനവുമാണ് വിജയത്തിന്റെ മുഖാന്തിരങ്ങൾ. ഭിലായ് മിഷന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന വളരെ പ്രശസ്തമായ ഒരു വിദ്യാലയമാണ് എം. ജി. എം. സ്കൂൾ. ഈ സ്കൂളിന്റെ ജൂബിലി സ്മാരകമായി പണികഴിപ്പിച്ചിരിക്കുന്ന ദേവാലയംകൂടി ഉൾക്കൊള്ളുന്ന ആഡിറേറാറിയത്തിന്റെ കൂദാശാകർമ്മം ബാവാ നിർവ്വഹിച്ചു. നിസ്വാർത്ഥത ഉൾക്കൊണ്ട് പ്രവർത്തിക്കുവാൻ ബാവാ ഉദ്ബോധിപ്പിച്ചു. ഭിലായ് ഇടവകയിലെ എം. ജി. ഒ. സി. എസ്. എം. പ്രവർത്തകരോട് വിശ്വസ്തയും, ആത്മാർത്ഥതയും മുഖമുദ്രയാക്കി പ്രവർത്തിച്ച് ഫലപ്രാപ്തി കൈവരിക്കുവാൻ യത്നിക്കണമെന്ന് ബാവാ പറഞ്ഞു. എം. ജി. എം. സ്കൂൾ പ്രിൻസിപ്പാൾ റൈററസ് ററി. സി.യാണ്.

റായ്പൂര് പള്ളിയും അതിനോടനുബന്ധിച്ച സ്കൂളും നവം. 26-ന് പ. ബാവാ സന്ദർശിച്ചു. വികാരി ഫാ. ജോസഫ് സണ്ണിജോണും മാർത്തോമ്മാ സഭയിലെ ഫാ. മാത്യു മാത്യുവും വിശ്വാസികളും ചേർന്ന് ബാവാതിരുമേനിയെ സ്വീകരിച്ചു. എല്ലാ ക്രൈസ്തവസഭകളും ഒരുമയുടെ കൊടിക്കീഴിൽ അണിനിരക്കുന്ന കാലം വിദൂരമല്ലെന്നു ബാവാ ഓർമ്മിച്ചു.

മദ്ധ്യപ്രദേശ് സംസ്ഥാനത്തെ ബിലാസ്പൂരും, കൊർബായുമാണ് പ. ബാവാ സന്ദർശിച്ച മററു സ്ഥലങ്ങൾ. കൊർബയിലെ മനോഹരമായ ദേവാലയത്തിൽ പ. ബാവാ കുർബാന അർപ്പിച്ചു.

ഒരുമിച്ചു പ്രാർത്ഥിക്കുന്ന കുടുംബം ഒരുമിച്ചു നിൽക്കും എന്ന സന്ദേശമാണ് അവിടെ നൽകപ്പെട്ടത്.

പ്രധാന നഗരവും, സൈനിക ആസ്ഥാന കേന്ദ്രവുമായ ജബൽപൂരിലെ ഇടവകയിലേക്കായിരുന്നു അടുത്തയാത്ര. ജബൽപ്പൂരിലെ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ബ്രിട്ടീഷുകാരുടെ കാലത്ത് ആംഗ്ലിക്കൻ മാതൃകയിൽ പണിതിരിക്കുന്ന മനോഹരമായ ദേവാലയമാണ്. 1952-ൽ കെ. കെ. പുന്നൂസച്ചൻ (തേവോദോസ്യസ് തിരുമേനി) അവിടെ വികാരിയായി സേവനമനുഷ്ഠി

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ഷാജിമോൻ, കോയിപ്രം.



ബിജു എബ്രഹാം, ബാൻഡൂഫ്.





രോഗശാന്തിക്ക്
അച്ചാമ്മ തോമസ്, ബോഹാരി.





ഒരു വിശ്വാസി, മാവേലിക്കര.

ച്ച കാലത്താണ് ഇന്നു കാണുന്ന പള്ളിയും, അരമന ക്കർ സ്ഥലവും ഓർത്തഡോക്സ് സഭയുടേതായി നിലനിൽക്കുന്നത്. ഈ ഇടവകയോടനുബന്ധിച്ച് സെൻറ്മേരീസ് ഹയർ സെക്കണ്ടറി സ്കൂൾ പ്രവർത്തിക്കുന്നു. ശ്രീ. ററി. സി. ജോണാണു പ്രിൻസിപ്പാൾ. പള്ളിവികാരി വെരി. റവ. ഐപ്പ് മങ്ങാട്ടു കോർ എപ്പിസ്ക്കോപ്പാ ആയിരുന്നു. ജബൽപൂരിലെ ഹത്തിത്താൾ കോളനിയിൽ സ്ഥിതി ചെയ്യുന്ന മാർ ഗ്രിഗോറിയോസ് പള്ളിയും, എം. ജി. എം. സ്ക്കൂളും ബാവാ സന്ദർശിച്ചു. ഫാ. ഏബ്രഹാം വർഗീസാണ് ഇടവകവികാരിയും സ്ക്കൂൾ പ്രിൻസിപ്പാളും. അവിടെ നാല്പതു ലക്ഷത്തോളം രൂപ ചെലവഴിച്ച് നിർമ്മിച്ചിരിക്കുന്ന സ്ക്കൂൾ കെട്ടിടത്തിൻെറ കൂദാശ പ. ബാവാ നിർവ്വഹിച്ചു

സമയം തക്കത്തിലുപയോഗിച്ച് പ്രവർത്തനപന്ഥാവിൽ മുന്നേറുവാൻ ലിയണാർഡ് തിയോളജിക്കൽ കോളജിലെ സന്ദർശനവേളയിൽ അവിടത്തെ വിദ്യാർത്ഥികളെ ബാവാ ഉദ്ബോധിപ്പിച്ചു.

ഒരു ക്രൈസ്തവന് തൻെറ ജീവിതത്തെക്കുറിച്ച് ഉത്തമമായ ഒരു ലക്ഷ്യം ഉണ്ടായിരിക്കണമെന്ന് വിദ്വാന്മാരെ ഉദ്ധരിച്ച്, കട്നിയിലെ ജനങ്ങളോടു പ. ബാവാ പ്രസ്താവിച്ചു.

കട്നിയിൽനിന്നും റൂർക്കല എത്തിയ തിരുമേനിയേയും സംഘത്തേയും വികാരി ഫാ: കെ. സി. മാത്യൂസും സംഘവും ചേർന്ന് സ്വീകരിച്ചു. ഭൗമിക സുഖത്തിൽ അമിതമായി ആകൃഷ്ടരാകാതെ ദൈവത്തെ പിൻഗമിക്കുവാൻ യത്നിക്കണമെന്ന് അവിടത്തെ സീനിയർ ഹയർ സെക്കണ്ടറി സ്ക്കൂളിൻെറ വാർഷികാഘോഷങ്ങൾ ഉദ്ഘാടനം ചെയ്തുകൊണ്ട് ബാവാ പറഞ്ഞു.

ബൊക്കാറോ എം.ജി.എം. ഹയർ സെക്കണ്ടറി സ്ക്കൂൾ നിർമ്മിച്ചിരിക്കുന്നത് ഒരു കോടിയിലേറെ രൂപാ ചെലവഴിച്ചാണ്. ഒരു ചെറിയ ദേവാലയവും ബൊക്കാറോയിലുണ്ട്. ഇരുളിൻെറ അവസ്ഥയെ നിർമ്മാർജ്ജനം ചെയ്ത് വെളിച്ചത്തെ പ്രതിഷ്ഠിക്കുന്ന സരസ്വതി ക്ഷേത്രങ്ങളാണ് വിദ്യാലയങ്ങളെന്ന് എം.ജി.എം. വാർഷികാഘോഷവേളയിൽ ബാവാ അനുസ്മരിച്ചു. ഫാ. ഉമ്മൻ പുന്നൂസാണ് ഇടവകവികാരിയും സ്ക്കൂൾ പ്രിൻസിപ്പലും.

പശ്ചിമബംഗാളിൻെറ തലസ്ഥാന നഗരിയിൽ പരിലസിക്കുന്ന മനോഹരമായ ദേവാലയമാണ് സെൻറ്തോമസ് ചർച്ച്. ഈ ദേവാലയത്തെ പ. ബാവാ കത്തീഡ്രലായി ഉയർത്തി. ഫാ ജി. വർഗീസാണ് വികാരി. അച്ചൻെറയും മററ് അഭ്യുദയകാംക്ഷികളുടെയും ശ്രമഫലമായി കൽക്കട്ടാ നഗരത്തിൽ ഭദ്രാസനത്തിനുവേണ്ടി വാങ്ങിയ മൂന്നര ഏക്കർ സ്ഥലത്ത് തുടങ്ങാനിരിക്കുന്ന എം. ജി. എം. സ്ക്കൂളിനു ബാവാ അടിസ്ഥാനമിട്ടു. ഡിസംബർ 1–ാം തീയതി കൽക്കട്ടാ നഗരിയിൽ ഇടവകയുടെ ആഭിമുഖ്യത്തിൽ നടന്ന മഹാസമ്മേളനത്തിൽ സമൂഹത്തിൻെറ നാനാ തുറകളിൽപെട്ടവർ സംബന്ധിച്ചു.

സുവിശേഷ പ്രവർത്തനരംഗത്തും, ജീവകാരുണ്യരംഗത്തും ഇനിയും സഭ ബഹുദൂരം മുമ്പോട്ടു പോകേണ്ടിയിരിക്കുന്നു. ഉത്തരേന്ത്യയിലെ മിക്ക ഭാഗങ്ങളും റോമൻ കത്തോലിക്കാ സഭാവിഭാഗത്തിൻെറ അധീശത്വത്തിലാണ്. വ്യത്യസ്തമേഖലകളിലെ അവരുടെ പ്രവർത്തനങ്ങൾക്കു മേൽനോട്ടം വഹിക്കുന്നത് അവരുടെ സിസ്റേറഴ്സാണ്. കോൺവെൻറുകളുടെ നാലു ചുവരുകൾക്കുള്ളിൽ തളച്ചിടപ്പെട്ടുകഴിയുന്ന നമ്മുടെസിസ്റേറഴ്സിനു പരിശീലനം നൽകി അവരുടെ സേവനം സഭയ്ക്കു ലഭ്യമാക്കുന്നതിനു ഒട്ടും അമാന്തിക്കേണ്ടതില്ല. അഭി. തേവോദോസ്യസ് തിരുമേനി ഊന്നിപ്പറഞ്ഞ കാര്യവും ഇതുതന്നെയാണ്. അധ:സ്ഥിതരും, ആലംബഹീനരുമായവർക്കു സാന്ത്വനസ്പർശമേകി സ്നേഹത്തിൻെറനീരുറവയിൽ അവരെ അംശികളാക്കുന്ന സമുദ്ധാരണ ദൗത്യം ഏറെറടുക്കുവാൻ സഭ വൈമുഖ്യം കാട്ടരുത്.

ഉത്തരേന്ത്യൻ സഭാമക്കൾ നൽകിയ ഊഷ്മളമായ സ്വീകരണങ്ങൾക്കും സ്നേഹവായ്പുകൾക്കും നന്ദി പ്രകാശിപ്പിച്ച് കേരളത്തിലേക്കു മടങ്ങുമ്പോൾ എന്തെന്നില്ലാത്ത ഒരു ആത്മനിർവൃതി! മലങ്കര ഓർത്തഡോക്സ് സഭ വിജയത്തിൻെറ പന്ഥാവിൽ മുന്നേറിക്കൊണ്ടിരിക്കുന്നത് നേരിൽ കാണുവാൻ സാധിച്ചതിലുള്ള അത്യാഹ്ളാദം ഇടയശ്രേഷ്ഠൻെറ മുഖത്ത് പ്രതിഫലിച്ചിരുന്നു. ഒന്നരമാസ കാലയളവ് നീണ്ടുനിന്ന ഉത്തരേന്ത്യൻ പര്യടനത്തിൽ പ. ബാവാ തിരുമേനിയോടുകൂടി യാത്ര ചെയ്യുന്നതിനു എനിക്കു ലഭിച്ച സന്ദർഭം മറക്കാനാവാത്തതാണ്.



# ക്രൈസ്തവഭക്തി — ഭാരതപശ്ചാത്തലത്തിൽ

**ജോസ് തോമസ്, പൂവത്തുങ്കൽ,**
ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി

**അ**ണ്ഡകടാഹങ്ങളുടെ സ്രഷ്ടാവും വിധാതാവും സ്നേഹസ്വരൂപനും സാരാംശസമ്പൂർണ്ണനുമായ ദൈവത്തെ അനുഭവിക്കുന്നതിനും ആ അനുഭവത്തിന്റെ പരമകാഷ്ഠയിൽ ജീവിക്കുന്നതിനുമായി ഓരോ മതവും അതാതിന്റേതായ ദർശനങ്ങൾ രൂപപ്പെടുത്തി എടുത്തിട്ടുണ്ട്. സ്വയംഭൂവായ ആ പരംപൊരുളിന്റെ അടുക്കലേക്ക് എത്തുവാൻ ഈ ദർശനങ്ങളിലെല്ലാം പൊതുവായികാണുന്ന പാതകളാണ് കർമ്മമാർഗ്ഗവും, ജ്ഞാനമാർഗ്ഗവും, ഭക്തിമാർഗ്ഗവും. ഇവയുടെ സമന്വയിക്കപ്പെട്ട ചിന്ത വി. വേദപുസ്തകത്തിൽ ദർശിക്കാവുന്നതാണ്. ഭാരതീയ ചിന്താധാരയിലും ഇവ ചിത്രീകരിച്ചിട്ടുണ്ട്.

ഫലേച്ഛകൂടാതെയുള്ള പ്രവർത്തനത്തിനുള്ള ആഹ്വാനം വേദപുസ്തകത്തിൽ കാണുന്നതോടൊപ്പം ജ്ഞാനസ്വരൂപനായ ദൈവത്തെയും, അവനെ അനുഭവിച്ചറിയുന്നതിനെക്കുറിച്ചും വിവരിച്ചിരിക്കുന്നത് നമുക്കു കാണാം. മോക്ഷപ്രാപ്തിക്കായി, കർമ്മമാർഗ്ഗത്തിലും, ജ്ഞാനമാർഗ്ഗത്തിലും, ശരിയായ പ്രവൃത്തി ചെയ്യുന്നതിനു ജ്ഞാനമന്വേഷിക്കുന്നതിനും പ്രാധാന്യം നൽകിയിരിക്കുന്നു. നിഷ്ക്കാമകർമ്മമാണ് കർമ്മമാർഗ്ഗത്തിന്റെ അടിസ്ഥാനം. ഇവയുടെ ഉചിതമായ സമ്മിശ്ര രൂപമാണ് ഭക്തിമാർഗ്ഗത്തിൽ. ക്രൈസ്തവ പാരമ്പര്യത്തിൽ ഭക്തിക്ക് പ്രാധാന്യം ഉള്ളതുപോലെ ഭാരത സംസ്ക്കാരത്തിലും ഉണ്ട്. ഗീതയിൽ ഇപ്രകാരം കാണുന്നു.

> ഭക്ത്യാ ത്വനന്യയാ ശക്യ
> അഹമേവം വിധോർജ്ജുന
> ജ്ഞാതും ദ്രഷ്ടും ച തത്ത്വേന
> പ്രവേഷ്ടും ച പരം തപ (11.54)

''എന്നെ അറിയുവാനും കാണ്മാനും അഭേദരൂപേണ പ്രവേശിപ്പാനും അനന്യ ഭക്തികൊണ്ടു മാത്രമേ സാധിക്കയുള്ളൂ''

## ഭക്തി

'ഭജ്' എന്ന സംസ്കൃത മൂലത്തിൽനിന്നാ ഭക്തി എന്ന വാക്ക് ഉത്ഭവിച്ചത്. ആരാധിക്കുക, ആദരിക്കുക, ബഹുമാനിക്കുക, സ്നേഹിക്കുക, സേവിക്കുക, അനുഭവിക്കുക, പങ്കു വയ്ക്കുക, സ്വീകരിക്കുക, എന്നെല്ലാമതിനർത്ഥമുണ്ട്. ഇഷ്ടദൈവത്തെ ആരാധിക്കുന്നതിനെയാണ് ഇപ്രകാരമെല്ലാം സൂചിപ്പിക്കുന്നത് ചോദ്യംചെയ്യാതെ, ഇഷ്ടദൈവത്തിൽ പൂർണ്ണമായി വിശ്വസിക്കയും സ്നേഹപരമായ ബന്ധത്തിൽ ജീവിക്കുകയും ചെയ്യുന്നു. ഭക്തനും ദൈവവുമായുള്ളദൂരം ക്രമേണ കുറഞ്ഞുവരുന്നു. ഈ ബന്ധത്തെ ഓരോരുത്തരും തങ്ങളുടേതായ രീതിയിൽ വ്യാഖ്യാനിക്കുകയും ചെയ്തിട്ടുണ്ട്. ഒരു കാന്തത്തിലേക്ക് ആകർഷിക്കപ്പെടുന്ന സൂചിപോലെയെന്ന് ഈ ബന്ധത്തെ ശ്രീ ശങ്കരാചാര്യർ വ്യാഖ്യാനിച്ചിരിക്കുന്നത്. കൂടാതെ വൃക്ഷത്തിൽ ചുററിപ്പടർന്നു വളരുന്ന ലതയെപ്പോലെയും, മഹാസമുദ്രത്തിലേക്ക് ഒഴുകിച്ചേരുന്ന നദിയെപ്പോലെയുമാണ് ഭക്തന് ദൈവവുമായുള്ള ബന്ധമെന്ന് അദ്ദേഹം ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

ആർഷഭാരതത്തിലെ മഹർഷിമാരുടെ ഒരു പ്രധാന ചിന്താവിഷയമായിരുന്നു ഇത്. ശാണ്ഡില്യൻ, നാരദൻ തുടങ്ങിയവർ ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. പരമമായ ലക്ഷ്യത്തിൽ എത്തിച്ചേരുന്നതിനുള്ള എളുപ്പമായതും ശ്രേഷ്ഠമായതും ഭക്തിമാർഗ്ഗമെന്ന് വിവേകാനന്ദൻ പറയുന്നു. ഈശ്വരനുമായി നിരന്തര സമ്പർക്കം ഒരു ഭക്തൻ നിലനിർത്തിയിരിക്കും. 'ഒരു പാത്രത്തിൽനിന്ന് മറെറാരു പാത്രത്തിലേക്ക് ഒഴിക്കുന്ന എണ്ണ ഇടമുറിയാതെ ധാരയായി ഒഴുകുന്നതുപോലെ'' യുള്ള നിരന്തരമായ സ്മരണയാണിതെന്ന് രാമാനുജൻ അഭിപ്രായപ്പെട്ടിരിക്കുന്നു.

വി. യാക്കോബ്ശ്ലീഹാ തന്റെ ലേഖനത്തിലൂടെ പറയുന്നു ''പിതാവായ ദൈവത്തിന്റെ മുമ്പാകെ ശുദ്ധവും നിർമ്മലവുമായുള്ള ഭക്തിയോ, അനാഥരെയും, വിധവമാരെയും അവരുടെ സങ്കടത്തിൽ ചെന്നു കാണുന്നതും ലോകത്താലുള്ള കളങ്കം പററാതവണ്ണം തന്നത്താൻ കാത്തുകൊള്ളുന്നതുമാകുന്നു'' (1:27). ഭക്തിയുടെ ഉയർന്ന അവസ്ഥയിൽ ദൈവവും ഭക്തനും തമ്മിലുള്ള വ്യക്തിപരമായ ബന്ധത്തിനാണ് പ്രാധാന്യമെങ്കിലും സാമൂഹ്യമായൊരു ബന്ധവും അതിനുണ്ട്. ലോകത്താലുള്ള കളങ്കം പററാത്തവനു മാത്രമേ അനാഥരിലും വിധവമാരിലും സഹോദരനിലും വ്യാപരിക്കുന്ന ദൈവശക്തിയുടെ പ്രകടനം തിരിച്ചറിയാൻ സാധിക്കൂ. ഇവിടെ സഭയുടെ പ്രാധാന്യം ഒഴിവാക്കാനാവില്ല. ഭക്തനാകുന്ന വൃക്ഷം സഭയിൽ വേരുകരം പാകിയാണ് നിൽക്കുന്നത്, ആവശ്യമായ ജലവും പോഷണവും ലഭിക്കുന്നത് സഭയിൽനിന്നാണ്. അതുപോലെതന്നെ തന്റെ തണൽ സഭാമക്കൾക്ക് നൽകുന്നുമുണ്ട്. അതിനാൽ പരസ്പരമുള്ള കൂട്ടായ്മയുടെ ആവശ്യക

തയും ഇതിനോടൊപ്പം വേണമെന്ന് കാണിക്കുകയാണ് ഈ ലേഖനത്തിലൂടെ. ഈ ചിന്താരീതി ഹൈന്ദവധർമ്മത്തിൽ കാണുക പ്രയാസമാണ്. ''നിന്റെ ദൈവമായ യഹോവയെ നീ പൂർണ്ണ ഹൃദത്തോടും, പൂർണ്ണ മനസോടും, പൂർണ്ണ ശക്തിയോടും സ്നേഹിക്കണം'' (ആവ. 6:5; ലൂക്കോ. 10:27) എന്ന് വി. വേദപുസ്തകത്തിൽ കാണുന്നു. രാമാനുജന്റെ അഭിപ്രായത്തിൽ 'ദൈവത്തെ സ്നേഹിക്കുന്നത് ഭക്തിയുടെ ആരംഭമാണ്'. കൂടുതൽ അഭികാമ്യമായിട്ടുള്ളതും സ്നേഹത്തിലൂന്നിയ ഭക്തിയാണ്. അതിന്റെ അടിസ്ഥാനം തന്നെ സ്നേഹമാണ്. അതുകൊണ്ടായിരിക്കാം ''സാ ത്വസ്മിൻ പരമ പ്രേമരൂപാ'' (ഭക്തി പരമാത്മാവിലുള്ള പരമപ്രേമംതന്നെ) എന്നു നാരദ ഭക്തിസൂത്രത്തിൽ പറഞ്ഞിരിക്കുന്നത്.

ഭാരതസംസ്ക്കാരത്തിൽ പ്രധാനമായി അഞ്ചു ഭാവങ്ങൾ ഭക്തിക്ക് കാണാവുന്നതാണ്. ശാന്തഭാവം, ദാസ്യഭാവം, സഖ്യഭാവം, വാത്സല്യഭാവം, മാധുര്യഭാവം എന്നിവയാണത്.

## 1. ശാന്തഭാവം

ഭാരതീയ സംസ്ക്കാരത്തിന് ഏറ്റവും പരിചിതമായ ഈ ഭാവം വി. വേദപുസ്തകത്തിലും ദർശിക്കാം. ശാന്തമായിരുന്ന് ദൈവവുമായി പുലർത്തുന്ന ആത്മീക ബന്ധമാണിത്. വികാരപരതയ്ക്കു സ്ഥാനമില്ലാത്ത ഈ ഭക്തിമാർഗ്ഗത്തിലൂടെ ദൈവീക സാന്നിദ്ധ്യം ലഭിച്ച ഭക്തൻ അതിൽ മുഴുകി ജീവിക്കുന്നു. സീനായ് മലയിൽ ദൈവത്തോടൊപ്പം കഴിഞ്ഞ മോശയിൽ ഈ ഭാവം നിഴലിടുന്നതുകാണാം. തിരക്കിൽനിന്നൊഴിഞ്ഞ്, തന്റെ പിതാവായ ദൈവവുമായി യേശുക്രിസ്തു നടത്തിയ സംസർഗ്ഗത്തിലും കാണുന്നത് ഈ ഭാവം തന്നെയാണ്. യോഹന്നാന്റെ കൈക്കീഴിൽ നിന്ന് സ്നാനം പ്രാപിച്ചശേഷം മരുഭൂമിയിൽ ദൈവീക സംസർഗ്ഗത്തിൽ കഴിയുമ്പോഴും ശാന്തഭക്തിയുടെ ഭാവം നിറഞ്ഞിരുന്നു. ''നീയോ പ്രാർത്ഥിക്കുമ്പോൾ അറയിൽ കടന്നു വാതിലടച്ചു രഹസ്യത്തിലുള്ള നിന്റെ പിതാവിനോടു പ്രാർത്ഥിക്ക'' (മത്താ. 6:6) എന്ന നിർദ്ദേശത്തിന്റെ പിന്നിലും ഉള്ളത് മറ്റൊന്നല്ല. നമ്മിൽ നിന്നു ശാരീരികമായി വേർപെട്ടുപോയ പരിശുദ്ധ പിതാക്കന്മാരും ഈ പാത പിന്തുടർന്നവരാണെന്ന് അവരുടെ ജീവിതത്തിൽനിന്നു മനസ്സിലാക്കാം. സന്ന്യാസിശ്രേഷ്ഠരായ വി. അന്തോണിയോസ്, വി. പക്കോമിയോസ്, ശെമവൂൻ ദെസ്തുനി തുടങ്ങി വളരെപ്പേർ ഇതിനുദാഹരണങ്ങളായിട്ടുണ്ട്.

ഹർഷോന്മത്തിന്റെ അവസ്ഥയിലേക്കു പോകാതെ തപസ്സനുഷ്ടിച്ച ഭാരതീയ ഋഷിമാരിലും ഈ ഭാവം നിൽക്കുന്നുണ്ട്. 'മനസ് എന്നിൽ ഏകാഗ്രമാക്കി നിത്യസ്ഥിരതയോടും ഉത്തമശ്രദ്ധയോടുംകൂടി എന്നെ ഉപാസിക്കുന്നവരാരോ അവർ എന്റെ ഉത്തമഭക്തന്മാരും ഉത്തമയോഗികളുമാകുന്നു'. എന്ന് കൃഷ്ണൻ അർജ്ജുനനോട് പറയുന്നുണ്ട്. പഞ്ചേന്ദ്രിയങ്ങളെ അടക്കി സ്വയം ശിക്ഷണത്തിൽ ജീവിക്കുന്നവർക്കേ ഇതു സാധിക്കയുള്ളൂ.

## 2. ദാസ്യഭാവം

ഒരു ഭക്തനു തന്റെ ഇഷ്ടദൈവവുമായുള്ള ബന്ധം ദാസന് യജമാനനോടുള്ള ബന്ധത്തിനു സദൃശമായിത്തീരുമ്പോൾ അത് ഭക്തിമാർഗ്ഗത്തിലെ ദാസ്യഭാവമാകുന്നു. പരിപൂർണ്ണ വിധേയത്വവും സമർപ്പണവും മുഖ്യഘടകമാണിവിടെ. ആരാധനാ മനോഭാവത്തോടുകൂടിയുള്ള ബഹുമാനത്തോടൊപ്പം സൗമ്യതയും ഭക്തൻ തന്നിൽവളർത്തിയെടുക്കുന്നു. അവിശ്വാസവും മടിയും കൂടാതെ ദൈവത്തിനുപൂർണ്ണമായി വിധേയപ്പെട്ടിരിക്കണം. യജമാനനായ ദൈവത്തിനുവേണ്ടിയാണ് ദാസനായ ഭക്തൻ ജീവിക്കുന്നത്. സ്വന്ത ഇഷ്ടത്തിന് യാതൊരു വിലയും കല്പിക്കുന്നില്ല. ''എന്റെ ദാസനായ മോശ'' എന്നു പറയുന്നിടത്ത് ഈ പൂർണ്ണ വിധേയത്വവും അനുസരണവുമാണ് ദൈവം പ്രതീക്ഷിക്കുന്നത്. ഗോത്രപിതാക്കന്മാരും ഈ നിലയിൽ ജീവിച്ചവരാണ്. ദാസ്യവേഷം സ്വീകരിച്ച ക്രിസ്തുവിന്റെ അനുയായികളിലും ഈ ഭാവം ഉണ്ടായിരിക്കണമെന്ന് വി:പൗലോസ്ശ്ലീഹാ ഫിലിപ്യർക്കെഴുതിയ ലേഖനത്തിലൂടെ പ്രബോധിപ്പിക്കുന്നുണ്ട്. പരസ്പരം ശുശ്രൂഷിക്കേണ്ട ചുമതലയുള്ള ക്രിസ്തീയ സഹോദരങ്ങളിൽ ഈ ഭാവം നിറഞ്ഞുനിൽക്കാനാണ് കർത്താവ് ആഗ്രഹിക്കുന്നതും. ബഥാന്യയിലെ മാർത്തയിലും നല്ല ശമര്യാക്കാരന്റെ ഉപമയിലും ദാസ്യഭാവത്തിലുള്ള ഭക്തിയെ ദർശിക്കാം. സഹോദരങ്ങളെ ശുശ്രൂഷിക്കുമ്പോൾ ദൈവത്തെയാണ് ശുശ്രൂഷിക്കുന്നത്. 'ഈ ചെറിയവരിൽ ഒരുത്തന് ചെയ്യുന്നത് എന്നോടു ചെയ്യുന്നതാണ്''(മത്താ.10:42)എന്നുള്ള കല്പനയിലും ഈ ഭാവം നിഴലിച്ചിരിക്കുന്നു.

രാമായണം മുഴുവനും ദാസ്യഭക്തിക്ക് ഉദാഹരണമാണ്. അതിലെ കഥാപാത്രങ്ങളായ ഭരതനും ലക്ഷ്മണനും ഹനുമാനും രാമന്റെ ദാസരായിരുന്നുകൊണ്ട് സേവിക്കുവാൻ താല്പര്യപ്പെടുന്നതു കാണാം. കൂടാതെ ശത്രുപക്ഷത്തുനിന്ന് വരുന്ന വിഭീഷണനിലും ദാസ്യഭാവം നിറഞ്ഞിരിക്കുന്നുണ്ട്. തന്റെ സുരക്ഷിതത്വത്തെക്കുറിച്ച് അല്പം പോലും വ്യാകുലപ്പെടാതെ പ്രവർത്തിക്കുന്ന ഹനുമാൻ ദാസ്യഭാവത്തിന് മകുടോദാഹരണമാണ്.

(തുടരും)

# For Favours Received







ANITA MARY, MARRERO - U. S. A.




കുഞ്ഞനുജന്മാരേ കുഞ്ഞനുജത്തിമാരേ,

യേശുനാഥന്റെ പൂന്തോട്ടത്തിൽ നാം ഒത്തുചേർന്നിട്ട് മാസങ്ങൾ പലതു കഴിഞ്ഞു. ഇക്കാര്യത്തിൽ കുഞ്ഞിച്ചായനു വളരെയേറെ ദുഃഖമുണ്ട്. ജൂൺമാസംവരെ കുഞ്ഞിച്ചായൻ നാട്ടിലുണ്ടാവും. അതിനിടയിൽ നിങ്ങളിൽ പലരെയും നേരിൽ കാണാൻ കഴിയും. എന്നോർക്കുമ്പോൾ മനസ്സിന് എന്തെന്നില്ലാത്ത സന്തോഷം.

നിങ്ങൾ എല്ലാവരും ഉയിർപ്പുപെരുന്നാൾ ആഹ്ളാദപൂർവ്വം കൊണ്ടാടിയെന്ന് കുഞ്ഞിച്ചായൻ വിശ്വസിക്കുന്നു. ഈസ്റ്റർ മംഗളങ്ങൾ നേർന്നുകൊണ്ട് നേരത്തെ എഴുതാൻ കഴിയാതെ പോയതിൽ കുഞ്ഞിച്ചായൻ ദുഃഖിക്കുന്നു.

യേശുനാഥന്റെ പൂന്തോട്ടത്തിലെ പ്രാവിനും കുട്ടികൾക്കും പേരിടുന്ന മത്സരത്തിൽ വിജയികളായവരുടെ പേരുകൾ ഡിസംബർ ലക്കത്തിൽ ചേർത്തിരുന്നു. ഒന്നാംസമ്മാനം ലിൻസിസൂസൻ വറുഗീസും (കുവൈററ്)രണ്ടാംസമ്മാനം ബിൻസി സഖറിയാ (കുമളി)യും കരസ്ഥമാക്കി. ലിൻസിയെയും ബിൻസിയെയും കുഞ്ഞിച്ചായൻ ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു. മത്സരത്തിൽ ധാരാളം കുഞ്ഞനുജന്മാരും അനുജത്തിമാരുംപങ്കെടുത്തു. അർത്ഥപൂർണ്ണവും സുന്ദരങ്ങളും ആയ പേരുകൾ കുഞ്ഞിച്ചായനെ വളരെയേറെ സന്തോഷിപ്പിച്ചു.

വിജയികൾക്കുള്ള സമ്മാനം സ്പോൺസർ ചെയ്തിരിക്കുന്നത് ന്യൂയോർക്കിലെ ഒരു ബിസിനസ്സുകാരനും അനുഗൃഹീത സാഹിത്യകാരനും ആയ ശ്രീ. ജോൺ പണിക്കരാണ് അദ്ദേഹത്തോടുള്ള അകൈതവമായ നന്ദി രേഖപ്പെടുത്തുന്നു. ജഡ്ജസ് ആയി സേവനം അനുഷ്ഠിച്ച വെരി. റവ. പി. എസ്. ശാമുവേൽ കോർ എപ്പിസ്കോപ്പാ (ന്യൂയോർക്ക്)റവ ഡോ.സി. സി. മാത്യൂസ് (ന്യൂയോർക്ക്) മാസ്ററർ ഷീനഡേവിഡ് (ന്യൂയോർക്ക്) മിസ്സസ് സൂസൻ കുര്യാക്കോസ് (ന്യൂയോർക്ക്) വത്സാ മാത്യു ഫിലിപ്പ് (വല്യത്ത്, വരയന്നൂർ) എന്നിവരോടുള്ള കടപ്പാട് വളരെ വലുതാണ്.

ഇനി ഒരു കൊച്ചുകഥ പറയാം. ഒരു പിതാവിന്റെ പുത്രസ്നേഹത്തെ പ്രകീർത്തിക്കുന്ന കഥ.

മുകൾസാമ്രാജ്യസ്ഥാപകനായ ബാബർചക്രവർത്തിയും അദ്ദേഹത്തിന്റെ പുത്രനായ ഹുമയൂണും ആണ് ഇതിലെ കഥാപാത്രങ്ങൾ. ബാബർ ഒരു വലിയ യോദ്ധാവായിരുന്നു. 'സിംഹതുല്യനായ യോദ്ധാവ്' എന്ന് ചരിത്രകാരന്മാർ ബാബറിനെ വിശേഷിപ്പിക്കുന്നു. കുതിരസവാരിയിൽ അദ്ദേഹത്തെ പരാജയപ്പെടുത്തുവാൻ കഴിവുള്ളവർ ആരുംതന്നെഅക്കാലത്തുണ്ടായിരുന്നില്ല. എത്ര ആഴവും പരപ്പും ഉള്ള നദികളും നിഷ്പ്രയാസം നീന്തിക്കയറുവാൻ കഴിവുള്ള ഒരു നീന്തൽ വിദഗ്ദ്ധൻകൂടി ആയിരുന്നു ബാബർ. കായികശക്തിയും, മനഃശക്തിയും ഒത്തുചേർന്ന ആ മഹാപുരുഷന്റെ ഹൃദയം പൂവിതൾപോലെ മൃദുലം ആയിരുന്നു.

ബാബറിന്റെ പ്രിയപുത്രനായ ഹുമയൂൺ രാജകുമാരൻ ഒരിക്കൽ രോഗശയ്യാവലംബിയായി. കിരീടാവകാശിയായ തന്റെ പ്രിയ പുത്രൻ മരണവുമായി മല്ലടിക്കുന്നതു കണ്ടപ്പോൾ ബാബർ ചക്രവർത്തിയുടെ ഹൃദയം തകർന്നു.

വത്സലപുത്രനുവേണ്ടി ബാബർ ഉള്ളുരുകി പ്രാർത്ഥിച്ചു. ഹുമയൂണിന്റെ രോഗം തനിക്ക് നൽകുന്നതിനും അങ്ങനെ രാജകുമാരൻ സൗഖ്യം പ്രാപിക്കുന്നതിനുംവേണ്ടി ഈശ്വരസന്നിധിയിൽ അദ്ദേഹം മുട്ടിപ്പായി പ്രാർത്ഥിച്ചു. മൂന്നുപ്രാവശ്യം ഹുമയൂണിന്റെ രോഗക്കിടയ്ക്കു ചുററും അദ്ദേഹം പ്രദക്ഷിണം വച്ചു ബാബറുടെ പ്രാർത്ഥന ഫലിച്ചു. ഹുമയൂണിന്റെ രോഗം സൗഖ്യമായി. പക്ഷെ ബാബർ രോഗശയ്യയിൽ വീണു. താമസിയാതെ അദ്ദേഹം മരണം പ്രാപിച്ചു. സ്വപുത്രനുവേണ്ടി സ്വന്തം ജീവൻ ബലിയർപ്പിച്ച മഹാനായ ആ പിതാവിന്റെ സ്നേഹം ഇന്നും വാഴ്ത്തപ്പെടുന്നു. ബാബറിന്റെ പുത്രനായ ഹുമയൂണിന്റെ മകനാണ് മഹാനായ അക്ബർ ചക്രവർത്തി.




# രണ്ടു സഭാചരിത്ര ഗ്രന്ഥങ്ങൾ

## എം. കുര്യൻ തോമസ്

മലങ്കര സഭാചരിത്രഗവേഷണരംഗം അവസാനിക്കുകയാണോ? സമീപകാലത്ത് തദ്വിഷയമായി പ്രസിദ്ധീകരിക്കപ്പെടുന്ന മൗലികകൃതികൾ ഈ ആശാവഹമായ പുരോഗതിയിലേയ്ക്കു വിരൽ ചൂണ്ടുന്നവയാണ്. മഹത്തായ നസ്രാണി പൈതൃകത്തിനു പുതിയ മാനങ്ങൾ നൽകുവാൻ ഈ ഗ്രന്ഥങ്ങൾക്കു കഴിയുന്നു എന്നത് ശുഭോദർക്കമാണ്.

ഇവിടെ പരിചിന്തനം ചെയ്യപ്പെടുന്ന രണ്ട് സഭാചരിത്രഗ്രന്ഥങ്ങൾ ഈ നിഗമനത്തിനു ശക്തി പകരുന്നു. സാംസൺ ഏബ്രഹാം കുന്നത്താനം രചിച്ച 'മലങ്കര മാർത്തോമ്മാസഭയും കേരളത്തിലെ സി. എസ്. ഐ. സഭയും' എന്നതാണ് ഇവയിൽ ഒന്നാമത്തേത്. നസ്രാണി പൈതൃകമുള്ള സഭകളിൽ പ്രോട്ടസ്റ്റന്റ് വിശ്വാസം പിൻതുടരുന്ന ഈ രണ്ടു സഭകളെപ്പററി ആധികാരികവും വസ്തുനിഷ്ടവുമായ ഒരു ലഘുചരിത്രം എന്ന് ഈ കൃതിയെ ഒററവാചകത്തിൽ വിലയിരുത്താം.

മലങ്കരസഭയുടെ ആംഗ്ലിക്കൻ ബന്ധത്തിന്റെ ആരംഭംമുതൽ ആംഗ്ലിക്കൻ മിഷിനറിമാർ ബ്രിട്ടീഷ് ഗവണ്മെന്റിന്റെ പിന്തുണയോടെ പ്രോട്ടസ്റ്റന്റു വിശ്വാസം സഭയെക്കൊണ്ട് സ്വീകരിപ്പിക്കുവാൻ ശ്രമിച്ചുവന്നു. എന്നാൽ 1836–ലെ മാവേലിക്കര സുന്നഹദോസ് ഈ ആശയങ്ങളെ തള്ളിയതോടുകൂടി പ്രോട്ടസ്റ്റന്റ് വിശ്വാസത്തോട് ആഭിമുഖ്യം പുലർത്തിയിരുന്ന പാലക്കുന്നത്ത് അബ്രഹാം മല്പാൻ മുതലായവർ ഭഗ്നാശരായി. തുടർന്ന് മല്പാൻ സ്വയം പ്രോട്ടസ്റ്റന്റു രീതിയിൽ കുർബാന തക്സാ പരിഷ്ക്കരിക്കുകയും അതുപയോഗിച്ചു കുർബാന ചൊല്ലുകയും ചെയ്തു. തന്റെ ഭാഗത്തിനു നിലനിൽക്കാൻ ഒരു മെത്രാനെ ആവശ്യമാണെന്നു മനസ്സിലാക്കിയ അബ്രഹാം മല്പാൻ സ്വസഹോദരപുത്രനെ ശീമയിലയച്ചു. മാർ മാത്യൂസ് അത്താനാസ്യോസ് എന്ന പേരിൽ മെത്രാനാക്കി വാഴിക്കപ്പെട്ടു. ഇദ്ദേഹം മല്പാന്റെ പ്രോട്ടസ്റ്റന്റ് ആശയങ്ങളെ പിന്തുടർന്നിരുന്നുവോ എന്നത് ഇന്നും ഒരു തർക്കവിഷയമാണ്. ഏതായാലും പിൻഗാമിയായി മല്പാന്റെ സഹോദരപുത്രനെ തോമസ് അത്താനാസ്യോസ് എന്ന പേരിൽ വാഴിച്ചു.

1889–ലെ പ്രസിദ്ധമായ റോയൽക്കോർട്ടു വിധിയിലൂടെ മലങ്കരസഭാ സ്വത്തുക്കളിന്മേൽ അവകാശം നഷ്ടപ്പെട്ട നവീകരണ കക്ഷി. പിൽക്കാലത്ത് മാർത്തോമ്മസഭ എന്ന പേരിൽ അറിയപ്പെട്ട സ്വതന്ത്രസഭയായിത്തീർന്നു. അന്നുമുതൽ അലക്സാണ്ടർ മാർത്തോമ്മായിൽവരെ എത്തിനില്ക്കുന്ന നവീകരണ കക്ഷിയുടെ ചരിത്രമാണ് ഈ പുസ്തകത്തിന്റെ ഒന്നാംഭാഗം.

രണ്ടാംഭാഗത്തിൽ ബ്രിട്ടീഷ് ആധിപത്യത്തോടുകൂടി ഇന്ത്യയിൽ ആരംഭിച്ച പ്രൊട്ടസ്റ്റന്റു മിഷിനറി പ്രവർത്തനത്തിന്റെ — പ്രത്യേകിച്ചും കേരളത്തിൽ — വളർച്ചയുടെ ചരിത്രമാണ്. വിവിധതരം പ്രൊട്ടസ്റ്റന്റു സഭകളുടെ വേലയെ വർണ്ണിച്ചുകൊണ്ട് ആരംഭിക്കുന്ന രണ്ടാംഭാഗം ലോകസഭാചരിത്രത്തിൽതന്നെ ആദ്യമായി നടന്നതെന്നു വിശേഷിപ്പിക്കാവുന്ന സഭകളുടെ ഐക്യം—ദക്ഷിണേന്ത്യയിലെ വിവിധ പ്രൊട്ടസ്റ്റന്റു സഭാവിഭാഗങ്ങൾ ചേർന്ന് സി. എസ്. ഐ. സഭയുണ്ടായ ചരിത്രം വിവരിക്കുന്നു.

ശ്രദ്ധേയമായ ഒരു ലഘു ചരിത്രകൃതി എന്ന് ഒഴുക്കൻമട്ടിൽ പറഞ്ഞവസാനിപ്പിക്കാവുന്ന ഒന്നല്ല ഈ ഗ്രന്ഥം. നസ്രാണി പൈതൃകമുള്ള ഈ രണ്ടു പ്രൊട്ടസ്റ്റന്റു സഭകളുടെ ചരിത്രം ഒരുമിച്ച് ലഭ്യമാകുന്ന മറെറാരു കൃതി ഉണ്ടോ സംശയമാണ്. സി. എസ്. ഐ. മാർത്തോമ്മാ സഭകൾ തമ്മിലുള്ള ഐക്യശ്രമം വിവരിച്ചിട്ടുണ്ടെങ്കിലും ഇവ തമ്മിലുള്ള സമാന—വൈജാത്യങ്ങളുടെ ഒരു താരതമ്യ പഠനം നടത്തിയിട്ടില്ല എന്നത് ഈ കൃതിക്ക് ഒരു കുറവായി ശേഷിക്കുന്നുണ്ട്.

ആധികാരിക ഗ്രന്ഥങ്ങളെ അവലംബിച്ച് സാംസൺ ഏബ്രഹാം രചിച്ചിട്ടുള്ള ഈ കൃതിയുടെ പക്ഷപാതരഹിതവും കാലാനുക്രമവുമായ രചനാശൈലി തികച്ചും സ്വാഗതാർഹമണ്. പേജുകളുടെ പരിമിതിമൂലമാണോ എന്നറിയില്ല, പല ചരിത്രസംഭവങ്ങളെയും വ്യക്തികളെയും ലേഖകൻ മതിയാംവണ്ണം വിവരിക്കാതെ വിട്ടിരിക്കുന്നത്. കൂടാതെ പൊതുവായ ഗ്രന്ഥസൂചി നൽകിയിട്ടുണ്ടെങ്കിലും പല സംഭവങ്ങൾക്കും—പ്രത്യേകിച്ച് സ്ഥിതിവിവരക്കണക്കുകളുടെ കൃത്യമായ റഫറൻസ് നൽകേണ്ടിയിരുന്നു.

മാർത്തോമ്മാസഭയിൽനിന്നും വിഘടിച്ചുപോയ സെന്റ്തോമസ് ഇൗവാഞ്ചലിക്കൻ സഭയു

---

മനുഷ്യവർഗ്ഗത്തിനുവേണ്ടി ജീവൻ ബലിയർപ്പിച്ച യേശുനാഥന്റെ ദിവ്യസ്നേഹം നമുക്ക് ധ്യാനവിഷയം ആക്കാം.

എല്ലാ നന്മകളും നേർന്നുകൊണ്ട്,

സ്വന്തം കുഞ്ഞിച്ചായൻ.

ടെയും സി. എസ്. ഐ. സഭയിൽനിന്നും പിരിഞ്ഞ സി. എം. എസ്. ആംഗ്ലിക്കൻ മഹാഇടവകയുടെയും ഓരോ ലഘുചരിത്രംകൂടി ചേർത്തിരുന്നെങ്കിൽ ഈ കൃതി കൂടുതൽ ശ്രേഷ്ഠമാകുമായിരുന്നെന്ന് നിസ്സംശയം പറയാം.

അന്യലബ്ധമല്ലാത്ത പല ചരിത്രസംഭവങ്ങളും ഈ ഗ്രന്ഥത്തിലുണ്ട് എന്നത് ഈ യുവചരിത്രകാരൻെറ ഗവേഷണത്വരയെ വെളിപ്പെടുത്തുന്നുണ്ട്. അപൂർവ്വമായി ചില തെററുകളും ഇതിൽ കടന്നുകൂടിയിട്ടുണ്ട്. ഉദാഹരണമായി 1876–ലെ പത്രോസ് മൂന്നാമൻ പാത്രിയർക്കീസിൻെറ ഇടവക വിഭജനത്തെപ്പററിയുള്ള പരാമർശം. പല ചരിത്രകാരന്മാരും തെററായി രേഖപ്പെടുത്തിയിട്ടുള്ള പ്രകാരം ഇടവക വിഭജനം മുളന്തുരുത്തി സുന്നഹദോസാണ് നടത്തിയത് എന്ന് സാംസൺ ഏബ്രഹാമും എഴുതിയിരിക്കുന്നു. എന്നാൽ ഇടവക വിഭജനവും മുളന്തുരുത്തി സുന്നഹദോസുമായി ബന്ധമൊന്നുമില്ല എന്നതാണ് സത്യം.

നൂറു പേജിൽ ഈ രണ്ടു സഭകളുടെ ചരിത്രം ഏതാണ്ട് പൂർണ്ണമായി വിവരിക്കുന്ന 'മലങ്കര മാർത്തോമ്മാസഭയും കേരളത്തിലെ സി. എസ്. ഐ. സഭയും ഒരു ഉത്തമ ചരിത്രകൃതി എന്ന നിലയിലും ഒരു ആധികാരിക റഫറൻസ് ഗ്രന്ഥമെന്ന നിലയിലും നിസ്സംശയം പരിചയപ്പെടുത്താം.

സഭാചരിത്രഗവേഷണം ജീവിതത്തിൻെറ ഒരു ഭാഗമാക്കിയ അഡ്വ: പി. സി. മാത്യു, പുലിക്കോട്ടിൽ കുന്നംകുളം രചിച്ച 'ആർത്താററു പള്ളിപ്പാട്ടും ചരിത്രരേഖകളും' എന്നതാണ് രണ്ടാമത്തേത്. 1825–ൽ വിരചിതമായ ആർത്താററ് പള്ളിപ്പാട്ടിനെപ്പററിയുള്ള സമഗ്രമായ ഒരു പഠനമാണിത്.

മലങ്കരയിലെ പല പുരാതന പള്ളികൾക്കും പള്ളിപ്പാട്ടുണ്ട്. പ: മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ചതെന്ന് സുശക്തമായ തെളിവുകളുടെ പിൻബലത്താൽ വാദിക്കപ്പെടുന്ന ആർത്താററ് കുന്നംകുളം വലിയപള്ളിയും 1653–ലെ കൂനൻകുരിശുസത്യത്തിനു ശേഷം സത്യവിശ്വാസികളുടെ റോമാസഭാനുസാരികളുടെയും ബലപരീക്ഷണ വേദിയായി. തർക്കം മൂർഛിച്ചുനിന്ന കാലത്ത് 1789-ൽ ടിപ്പുസുൽത്താൻ ആർത്താററു പള്ളി തീവെച്ചു നശിപ്പിച്ചു. തർക്കംമൂലം പുതുക്കിപ്പണിയാനാവാതെ കർമ്മം മുടങ്ങിക്കിടന്ന ആർത്താററുപള്ളി കൊച്ചിയിലെ ശക്തൻതമ്പുരാൻ പിട്ടിട്ടു വീതം വയ്ക്കുന്നതാണ്. 1825-ൽ പനയ്ക്കൽ ഇത്താപ്പു കുര്യപ്പൻ രചിച്ച ആർത്താററു പള്ളിപ്പാട്ടിൻെറ ഇതിവൃത്തം.

## പ. ദനഹാപെരുനാൾ

(13–ാം പേജിൽനിന്നും തുടർച്ച)

തരിച്ച് വേദനകളും യാതനകളും സഹിച്ച് കാൽവറിയിൽ തന്നെത്തന്നെ ബലിയർപ്പിച്ച മ്ശിഹാതമ്പുരാൻെറ തിരുബലിയിൽ സംബന്ധപ്പെടുന്ന നമുക്ക്, നാം സ്വീകരിച്ചിട്ടുള്ള പ. മാമോദീസായുടെ മാഹാത്മ്യത്തെപ്പററി തികഞ്ഞ അവബോധമുണ്ടാകുന്നതിനും അതനുസരിച്ച് ജീവിക്കുന്നതിനുമുള്ള അനുഗ്രഹം നൽകുന്നതിനുവേണ്ടി ദൈവത്തോടു പ്രാർത്ഥിക്കാം. അങ്ങനെ ലോകസമക്ഷം ക്രിസ്തുവേശുവിനു സാക്ഷ്യം വഹിക്കുവാൻ നമ്മൾ പ്രാപ്തരായിത്തീരട്ടെ. ★

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



പി. കെ. കോശി, പക്കുവരയ്ക്കൽ.



താമസിച്ചതിന് ക്ഷമാപണം. ഒരു വിശ്വാസി, മദ്ധ്യപ്രദേശ്.





കുഞ്ഞമ്മ വർഗീസും കുടുംബവും, കേത്തരി നഗർ.



കുഞ്ഞമ്മ എബ്രഹാം, പുത്തനങ്ങാടി.



സാറാമ്മ ഏലിയാസ്, മേപ്പാടി.

മലങ്കരയിലെ ഏതെങ്കിലും പള്ളിപ്പാട്ടിനു ഇത്ര വിശദമായ പദാനുപദം–ഒരു വ്യാഖ്യാനമു ണ്ടോ എന്നു സംശയമാണ്. ഏതായാലും ഒരു പള്ളി പ്പാട്ടിന്റെ വ്യാഖ്യാനം മാത്രമായി ഒരു ഗ്രന്ഥം നിർമ്മിക്കപ്പെടുന്നത് നടാടെയാണന്നത് നിസം ശയമാണ്. പ്രചാരലുപ്തമായ ആർത്താററ് പള്ളിപ്പാട്ട് തേടിപ്പിടിക്കാനും അതിന്റെ ചരിത്ര പശ്ചാത്തലം കണ്ടെത്തി വിശദമായ കുറിപ്പുകൾ സഹിതം ചിട്ടപ്പെടുത്താനും അഡ്വ: പി. സി. മാത്യു നടത്തിയ ഭഗീരഥപ്രയത്നം പ്രശംസാർഹ മാണ്.

കേവലം ഒരു പള്ളിപ്പാട്ട് എന്ന നിലയിൽ ഈ കൃതിയെ വിലയിരുത്തുന്നതു ശരിയല്ല. ഒരു പരി ധിവരെ കുന്നംകുളം നസ്രാണികളുടെയും ആർ ത്താററു കുന്നംകുളം പള്ളിയുടെയും സമഗ്രമായ ചരിത്രം എന്നിതിനെ വിശേഷിപ്പിക്കാം. കുന്നം കുളം നസ്രാണികളുടെ യഹൂദബന്ധം, ആർത്താ ററു പള്ളിയുടെ പൂർവികത്വം, പിൽക്കാലചരി ത്രം എന്നിവയും ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തി യിട്ടുണ്ട്.

സമീപകാല ചരിത്രകാരൻമാരിൽ പലരെ യും അപേക്ഷിച്ച് ചരിത്രപരമായ സത്യസന്ധത പുലർത്തുന്നതിൽ അഡ്വ: പി. സി. മാത്യു ശ്രദ്ധിച്ചിട്ടുണ്ടെന്നുള്ളത് ആശ്വാസകരമാണ്. വസ്തുതകളുടെ യഥാർത്ഥ വിവരണവും മുൻ വിധികൾ കൂടാതെയുള്ള ആഖ്യാനശൈലിയും ഈ കൃതിയെ വിശ്വസനീയമായ ഒന്നാക്കി മാററുന്നു.

എങ്കിലും ചില നിഗമനങ്ങൾ അത്ര കൃത്യ മാണോ എന്ന സംശയം നിലനില്ക്കുന്നു. ഉദാഹര ണമായി വൈദികസംഘം, സെക്രട്ടറി (പേജ് 33) ഇത് അത്ര ഉറപ്പിച്ചു പറയാവുന്നഒന്നാണോ?ഉത്തര വാദിത്വപ്പെട്ട ആരം കാര്യമുണർത്തിക്കട്ടെ എന്ന അർത്ഥത്തിൽ ശക്തൻതമ്പുരാൻ പറഞ്ഞതിന് പട്ടക്കാരിൽ കാര്യശേഷിയുള്ള ജോസപ്പ് കഹന (സെമിനാരി സ്ഥാപകൻ മാർ ദീവന്യാസ്യോസ്) അവരെ പ്രതിനിധീകരിച്ച് കാര്യമുണർത്തിച്ചു എന്നതല്ലേ കൂടുതൽ ശരി. അതുപോലെ ലേഖ കൻ അർത്ഥം പിടികിട്ടാതെ വിട്ടിരിക്കുന്ന സന്യവാസർ എന്നത് 'സത്യവാക്ക് / വാചകൻ) അർത്ഥം–ഋഷി എന്നതിന്റെ ലിപിപ്പിശകാകാ നും സാദ്ധ്യതയുണ്ട്.

കേവലം ഒരു പള്ളിയുടെ ചരിത്രം എന്ന നില യിൽ ആർത്താററ് പള്ളിപ്പാട്ടിനെയൊ, ഈ കൃതി യെയൊ കാണാൻ പാടില്ല. ആർത്താററ് കുന്നംകു ളം പള്ളിക്ക് മലങ്കരയിലുള്ള അദ്വിതീയസ്ഥാ നവും ഈ പാട്ടിനാധാരമായ സംഭവത്തിൽ ഉൾ പ്പെട്ട വ്യക്തികളുടെ പ്രാഭവവും മലങ്കരസഭാ ചരിത്രത്തിന്റെ ഒരു ഭാഗമാക്കി ഇതിനെ മാററു ന്നുണ്ട്.

ഈ രണ്ടു കൃതികളും മലസഭാചരിത്ര പഠി താക്കൾക്ക് ഒരു മുതൽക്കൂട്ടായിരിക്കും എന്നത് നിസ്സംശയമാണ്. സാധാരണ വായനക്കാർക്ക് ലളിത ഭാഷയിൽ ചരിത്രജ്ഞാനംനൽകുന്ന കൃതി കളാണിവ എന്നതും വാസ്തവമാണ്.

—മലങ്കര മാർത്തോമ്മാ സഭയും കേരളത്തിലെ
സി. എസ്. ഐ. സഭയും
സാംസൺ ഏബ്രഹാം കുന്നന്താനം P. O.)
വില 17 രൂപാ.

—ആർത്താററ് പള്ളിപ്പാട്ടും ചരിത്രരേഖകളും
അഡ്വ: പി. സി. മാത്യു പുലിക്കോട്ടിൽ
(കുന്നംകുളം P. O ) വില 25 രൂപാ.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| പാഠം 57 | പാഠം 63 |
|---|---|
| 1 തിമൊഥിയോസ് | വെളിപാട് (1–7) |
| വിജയിയുടെ പേരും വിലാസവും | പ്രവേശന ഫാറം |
| പേര്: സാറാമ്മ യോഹന്നാൻ | പേര്: |
| വിലാസം: ശാലേം നിവാസ്, ഇളംഗമംഗലം ഏനാത്ത്. | വിലാസം; |
| ഭദ്രാസനം: കൊല്ലം | ഭദ്രാസനം: |
| രജി. നമ്പർ 6080 | രജി: നമ്പർ: |
| | ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട. |

## പാഠം 57 I തിമൊഥിയോസ് ഉത്തരം

1. തിമൊഥെയോസ് 1:2
2. കനിവ് 1: 2
3. ശുദ്ധഹൃദയം, നല്ല മനസാക്ഷി, നിർവ്യാജ വിശ്വാസം 1: 5
4. ഉചിതമായി കൈകാര്യം ചെയ്യുന്നവൻ 1: 10
5. നീതിമാന്മാർ 1: 8
6. ക്രിസ്തുയേശു പാപികളെ രക്ഷിപ്പാൻ ലോകത്തിൽ വന്നു എന്നുള്ളത് 1: 15
7. ഹുമനയൊസും അലെക്ളന്തരും 1: 20
8. യാചന, പ്രാർത്ഥന, പക്ഷവാദം, സ്തോത്രം 2: 2
9. മദ്ധ്യസ്ഥ പ്രാർത്ഥന, ഉപകാരസ്മരണ 2: 2
10. ഇല്ല.
11. വിശ്വാസത്തിലും സ്നേഹത്തിലും വിശുദ്ധീകരണത്തിലും സുബോധത്തിലും ഉറച്ചുനിൽക്കുക 2: 15
12. അദ്ധ്യക്ഷസ്ഥാനം 3: 1
13. ക്രിസ്തു ജഡത്തിൽ വെളിപ്പെട്ടു. ആത്മാവിൽ നീതീകരിക്കപ്പെട്ടു. ദൂതന്മാർക്കു പ്രത്യക്ഷനായി. ജാതികളുടെ ഇടയിൽ പ്രസംഗിക്കപ്പെട്ടു. ലോകത്തിൽ വിശ്വസിക്കപ്പെട്ടു. തേജസിൽ എടുക്കപ്പെട്ടു 3: 10
14. ദൈവഭക്തി 4: 8
15. വാക്കിലും നടപ്പിലും, സ്നേഹത്തിലും വിശ്വാസത്തിലും, നിർമ്മലതയിലും 4: 12
16. തിമൊഥെയോസ് 4: 14
17. കാമുകി 5: 6
18. നന്നായി ഭരിക്കുകയും പ്രത്യേകം വചനത്തിലും ഉപദേശത്തിലും അദ്ധ്വാനിക്കുന്നവനും. 5: 17
19. ഈ ലോകത്തിലേക്കു ഒന്നും കൊണ്ടുവരാഞ്ഞാൽ ഇവിടെനിന്നും ഒന്നും കൊണ്ടുപോകയില്ല 6: 7
20. ദ്രവ്യാഗ്രഹം 6: 7

## പാഠം 63 വെളിപാട് 1: 7

1. യോഹന്നാൻ എന്തെല്ലാം സാക്ഷീകരിച്ചു.
2. വെളിപാടിലെ ആദ്യ മൂന്നു ഭാഗ്യവാന്മാർ ആരെല്ലാം.
3. മരണത്തിൻെറയും പാതാളത്തിൻെറയും താക്കോലേന്തുന്നവൻ.
4. എഫേസ്യരുടെ കുററം എന്ത്.
5. ജീവകിരീടം പ്രാപിക്കാൻ എന്തു ചെയ്യണം.
6. ദൈവത്തിൻെറ സാക്ഷിയും വിശ്വസ്തനുമാര്.
7. ഉടുപ്പു മലിനമാകാത്തവരുള്ള സഭ.
8. ദൈവവചനം കാത്തു ദൈവനാമം നിഷേധിക്കാത്തവർ.
9. ദൈവപ്രിയം ഉള്ളവരെ എങ്ങനെ കാണുന്നു.
10. സിംഹാസനത്തിൻെറ ചുററുമായുള്ള ജീവികളുടെ ജോലി എന്ത്.
11. വലകൈയിലുള്ള പുസ്തകത്തിൻെറ പ്രത്യേകത.
12. കുഞ്ഞാടിൻെറ പ്രത്യേകത.
13. പൊൻകലശത്തിൻെറ പ്രത്യേകത എന്ത്.
14. എന്നന്നേക്കും ഉണ്ടാകേണ്ട നാലു സംഗതികാം.

15. സമാധാനം എടുത്തുകളഞ്ഞാലുള്ള അവസ്ഥ.
16. അറുക്കപ്പെട്ടവരുടെ ആത്മാക്കൾക്ക് എന്തു ലഭിച്ചു.
17. അല്പകാലംകൂടെ സ്വസ്ഥമായി പാർക്കണം. ആരോടു പറഞ്ഞു.
18. ആരാധിക്കുന്നവരുടെ കൈയ്യിലെന്തുണ്ട്.
19. രക്ഷ എന്താണ്.
20. വെള്ള നിലയങ്കി ധരിച്ചവർ എവിടെനിന്നു വന്നവരാണ്.

പാഠം 56–ന്റെ ഉത്തരം, വിജയിയുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും താഴെ ചേർക്കുന്നു. ബൈബിൾപഠനം നേരിടുന്ന വലിയ പ്രയാസം അച്ചടിപിശകാണ്. പാഠം 56. 57–ാം പാഠമായി വരേണ്ടതാണ്. എഴുതി അയയ്ക്കുന്നതിലെ തെററാണോ എന്നറിയില്ല. അച്ചടിതെററു ക്ഷമിക്കുമല്ലോ. മാസികയ്ക്കുള്ള മാററർ അയച്ചുകൊടുക്കുന്നതല്ലാതെ വീണ്ടും പരിശോധിക്കാൻ സാധിക്കുന്നില്ല. ചിലപ്പോൾ ധൃതിയിൽ എഴുതുമ്പോൾ വരുന്ന തെററുമാകാം. പാഠത്തിന്റെ സംഖ്യ തെററുന്നതിനാൽ പല ഉത്തരങ്ങളും മാററിവയ്ക്കാറുണ്ട്. പാഠം നോക്കി ഉത്തരം ഒരുമിച്ചുവയ്ക്കുന്നു. മാസങ്ങൾക്കു ശേഷമാണ് ഉത്തരം പരിശോധിക്കുന്നത്. അപ്പോൾ ചില ഉത്തരങ്ങൾ പഴയപാഠത്തിന്റേതാവാം. വന്നുപോയ തെററുകൾ ആവർത്തിക്കാതിരിക്കാം. പുതിയനിയമത്തിലെ അവസാന പുസ്തകപഠനത്തിലേക്കു പ്രവേശിക്കുന്നു. മൂന്നു പാഠങ്ങൾകൊണ്ട് വെളിപാടുപുസ്തകപഠനം അതോടുകൂടി ബൈബിൾപഠനം രണ്ടാം ഭാഗം അവസാനിക്കുന്നതാണ്. ബൈബിൾ പഠനപംക്തി അവസാനിച്ചാലും ഏതാനും മാസങ്ങൾകൊണ്ടു മാത്രമേ മററു പാഠങ്ങളുടെ ഉത്തരവും വിജയികളുടെ പേരും പൂർത്തിയാക്കുവാൻ സാധിക്കയുള്ളു.

ശ്രദ്ധിച്ചു പഠിക്കേണ്ട ഒരു പാഠമായിരുന്നു 1 തീമൊഥെയൊസ്. അശ്രദ്ധ പല തെററുകളും വരുത്തി. അതേസമയം പാഠത്തിൽ 9–ാം ചോദ്യം വിട്ടുപോയി. പക്ഷവാദവും സ്തോത്രവും എന്താണ് എന്നുള്ളതായിരുന്നു ചോദ്യം. പക്ഷവാദം മദ്ധ്യസ്ഥപ്രാർത്ഥനയും സ്തോത്രം ഉപകാരസ്മരണയുമാണ്. മദ്ധ്യസ്ഥപ്രാർത്ഥനയും ഉപകാരസ്മരണയും ആവശ്യമില്ല എന്നു പഠിപ്പിക്കുന്നവർക്ക് പൗലോസ് നൽകുന്ന മറുപടിയാണിത്.

വെളിപാടു പുസ്തകം അല്പംകൂടെ ശ്രദ്ധയോടും പ്രാർത്ഥനയോടും പഠിക്കേണ്ടതാണ്. 800–ൽ പരം ചോദ്യങ്ങളിൽനിന്നാണ് മൂന്നു പാഠങ്ങളിലായി 60 ചോദ്യം ചോദിക്കുന്നത്. ബാക്കി ചോദ്യങ്ങൾ പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുവാൻ ആഗ്രഹിക്കുന്നു. അതുവരെയും പാഠം വായിച്ച് ചോദ്യം ഉണ്ടാക്കി പഠിപ്പിക്കുന്ന രീതി തുടരുന്നതു നല്ലതായിരിക്കും. തുടർന്നും പ്രാർത്ഥനയോടും സഹകരിക്കുക. അവസാനംവരെ സഹിച്ചുനിൽക്കുന്നവർക്കുള്ള അനുഗ്രഹം പ്രാപിക്കുവാൻ ഒരുങ്ങാം.

വലിയനോമ്പ് അനുഗ്രഹകരമായിരുന്നു എന്നു വിശ്വസിക്കുന്നു. നോമ്പിന്റെ അനുഗ്രഹം തുടർന്നും ലഭിക്കത്തക്കവണ്ണം പ്രവർത്തിച്ചാൽ അതു കൂടുതൽ അനുഗ്രഹകരമായിരിക്കും. പ്രാർത്ഥനയും ഉപവാസവും വേദപഠനവും നമ്മെ ശക്തീകരിക്കും. മററുള്ളവർക്കായുള്ള മദ്ധ്യസ്ഥപ്രാർത്ഥനയും അനുഗ്രഹകരമാണ്. പ്രാർത്ഥിച്ചു ശക്തി പ്രാപിക്കാം. എല്ലാവർക്കുംവേണ്ടി പ്രത്യേകിച്ചു ബൈബിൾപഠനപംക്തിയിലെ എല്ലാവരേയും ഓർത്തു പ്രാർത്ഥിക്കാം. ദിവസം ഒരു പ്രാവശ്യമെങ്കിലും ഒരേ സമയത്താണെങ്കിൽ കൂടുതൽ അനുഗ്രഹകരം (രാത്രി 10 മണി)

പാഠം 63–ന്റെ ഉത്തരം അടുത്തമാസം 20–നു മുമ്പായി Bible Padanam Lesson 63 C/o. Fr. M. C. Cherian, Orthodox Student Centre, Trivandrum 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

## ഉത്തരം ശരിയായി അയച്ചുതന്നവർ

1. സാറാമ്മ യോഹന്നാൻ, ഏനാത്ത്
2. കെ. ജി. മത്തായിക്കുട്ടി, ഭുവനേശ്വർ
3. പൊന്നമ്മ തോമസ്, അഹമ്മദബാദ്
4. മറിയാമ്മ വർഗീസ്, ആനിക്കാട്
5. കെ. ററി. വർഗീസ്, കേളകം
6. സാറാമ്മ ചെറിയാൻ, മലാട്
7. കോശി മത്തായി, നന്ദിനി
8. അന്നമ്മ മാത്യു, തുമ്പമൺ
9. എലിസബേത്ത്, മറുകര
10. ഷിബു വർഗീസ്, മൈലപ്ര
11. എം. സി. ജോർജ്ജ്, അന്ധേരി
12. ജയാ കോശി, അഹമ്മദബാദ്
13. ജോഷി ജോൺ, മണപ്പള്ളി
14. സണ്ണി ജോർജ്ജ്, മാലക്കര
15. ഓമന ചാക്കോ, മറിയത്തുരുത്ത്
16. സജു വർഗീസ്, ബാംഗ്ളൂർ
17. ബേബി മോനച്ചൻ, ചേപ്പാട്
18. ഏലിയാമ്മ, പുതിയകാവ്
19. മറിയാമ്മ വറുഗീസ്, നാരങ്ങാനം
20. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
21. ഏലിയാമ്മ എബ്രഹാം, കളമശേരി
22. പി. ജോർജ്ജ്, ഗുജറാത്ത്
23. കെ. എം. തോമസ്, മദ്രാസ്
24. റേച്ചൽ ചാക്കോ, ആനിക്കാട്
25. കെ. സി. ജോർജ്ജ്, പെങ്ങാമുക്ക്
26. അമ്മിണി വർഗീസ്, ചെമ്പൂർ
27. മറിയാമ്മ ജോഷ്വാ, മുണ്ടുകോട്ടയ്ക്കൽ
28. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
29. കെ. സി. എലിസബേത്ത്, കൊച്ചി
30. അച്ചാമ്മ വർഗീസ്, മുണ്ടുകോട്ടയ്ക്കൽ
31. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
32. മറിയാമ്മ അലക്സ്, കവിയൂർ

# അർമ്മീനിയൻ സുപ്രീം കാതോലിക്കോസിന്റെ സ്ഥാനാരോഹണം

അംഗസംഖ്യകൊണ്ടും സാമ്പത്തികമായും ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽവച്ച് മുൻപന്തിയിൽ നിൽക്കുന്നതും ലോകമൊക്കെയും വ്യാപിച്ചു കിടക്കുന്നതുമായ അർമ്മീനിയൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനും കർത്തൃശിഷ്യനായ തദ്ദായിയുടെ സിംഹാസനത്തിലെ 131-ാം കാതോലിക്കാ പാത്രിയർക്കീസുമായി സിലിഷ്യായിലെ അർമ്മീനിയൻ കാതോലിക്കോസ് കരേക്കിൻ സർഗീസ്യാൻ തെരഞ്ഞെടുക്കപ്പെട്ടു. ഏതാനും മാസങ്ങൾക്കുമുമ്പ് കാലം ചെയ്ത അർമ്മീനിയൻ സഭയുടെ സുപ്രീം കാതോലിക്കോസ് വസ്ഗൻ ഒന്നാമന്റെ പിൻഗാമിയായിട്ടാണ് ഇദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടത്.

നിയുക്ത കാതോലിക്കായുടെ സ്ഥാനാരോഹണം ഏപ്രിൽ 9-ാം തീയതി നടത്തപ്പെട്ടു. അർമ്മീനിയൻ സഭയുടെ കേന്ദ്രആസ്ഥാനത്തെ എച്ച്മിയാഡ്സിൽ കത്തീഡ്രലിൽവച്ചാണ് നടന്നത്. പരസ്പര കുർബാന സംസർഗ്ഗമുള്ള കോപ്പററിക് സഭയുടെ പരമാദ്ധ്യക്ഷൻ പ. ഷിനൂഡാ, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ, എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസ് ആബൂനാ പൗലോസ്, സിറിയായിലെ ഓർത്തഡോക്സ് സഭാപ്രതിനിധികളായി, മാർഅത്താനാസ്യോസ്, മാർ യൂലിയോസ് എന്നീ മെത്രാപ്പോലീത്തമ്മാരും റഷ്യയിലെ റോമൻ കത്തോലിക്ക സഭയിലേയും അർമ്മീനിയൻ കാതോലിക്കോസിന്റെ കീഴിൽ യറുശലേമിലും കുസ്തന്തീനോ പോലീസിലും ഉള്ള പാത്രിയർക്കീസന്മാരും റഷ്യ, ഗ്രീക്ക്, ബൾഗേറിയ, ജോർജ്ജിയ, റുമേനിയ മുതലായ ബൈസാന്റ്യൻ ഓർത്തഡോക്സ് സഭകളെയും പ്രതിനിധീകരിച്ച് ബിഷപ്പന്മാരും ആർച്ചു ബിഷപ്പന്മാരും പ. മാർപാപ്പായുടെയും കാന്റർബറി ആർച്ച്ബിഷോപ്പിന്റെയും W C C-യുടെയും പ്രതിനിധികളും സ്ഥാനാരോഹണ ചടങ്ങുകളിൽ സംബന്ധിച്ചു. അർമ്മീനിയൻ ഓർത്തഡോക്സ് സഭയിലെ രണ്ടു പാത്രിയർക്കീസന്മാരും 70 മെത്രാപ്പോലീത്തമ്മാരും 500 വൈദികരും വലിയ ഒരു ജനക്കൂട്ടവും ശുശ്രൂഷയിൽ സംബന്ധിച്ചു. 9-ാം തീയതി രാവിലെ 10 മണിക്ക് എച്ച്മിയാഡ്സിൽ അരമനയിൽനിന്ന് തിരുമേനിമാർ ആഘോഷമായി കത്തീഡ്രലിലേക്ക് നീങ്ങി. പ്രാർത്ഥനയ്ക്കു ശേഷം സ്ഥാനാരോഹണ ശുശ്രൂഷ നടന്നു. ശുശ്രൂഷയ്ക്ക് പ്രധാന കാർമ്മികത്വം വഹിച്ചത് യറുശലേമിലെ പാത്രിയർക്കീസ് ടൊർക്കോംമനൂഗിയാനും കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസ് കരേക്കിൻ കസൻസിയാനുമായിരുന്നു. മൂന്ന് ഓർത്തഡോക്സ് സഭകളുടെ പ്രധാന മേലദ്ധ്യക്ഷന്മാരുടെ സഹകാർമ്മികത്വത്തിൽ നടത്തിയ ഈ ശുശ്രൂഷ ചരിത്രത്തിലാദ്യമാണെന്നു പറയാം. സ്ഥാനാരോഹണശേഷം പുതിയ കാതോലിക്കോസ് വി. കുർബാന അർപ്പിച്ചു.

തുടർന്നു ചേർന്ന അനുമോദന സമ്മേളനം കോപ്പററിക് പാത്രിയർക്കീസുബാവാ ഉത്ഘാടനം ചെയ്തു. പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ ആദ്ധ്യക്ഷം വഹിച്ചു. എത്യോപ്യൻ അബൂനായും വിവിധ സഭകളുടെ പ്രതിനിധികളും ആശംസകൾ നേർന്നു. പുതിയ കാതോലിക്കാ ബാവായിക്ക് ഒരു സ്വർണ്ണ സ്ലീബായും കുരിശും മാലയും പ. ബാവാ സമ്മാനിച്ചു. മററു സഭാദ്ധ്യക്ഷന്മാരും സമ്മാനങ്ങൾ നൽകുകയുണ്ടായി. അർമ്മീനിയായുടെ പ്രസിഡന്റും പ്രധാനമന്ത്രിയും ആശംസകൾ നേർന്നു പ്രസംഗിച്ചു. അന്നു വൈകിട്ടു അഭിനവ കാതോലിക്കാബാവായുടെ ബഹുമാനാർത്ഥം നടത്തിയ ബാങ്കെററിലും പ്രശസ്താതിഥികളും മെത്രാന്മാരും വൈ

---

**Dn. SAM KUTTEMPEROOR**
**Private Secretary to**
**H. H. The Catholicos**

---

33. സുജാ ജോർജ്ജ്, നാരങ്ങാനം
34. ലില്ലി മാത്യു, കനകപ്പലം
35. കെ. എം. രാജു, അഹമ്മദബാദ്
36. സാറാമ്മ തോമസ്, മലാട്
37. മറിയാമ്മ, കരിപ്പുഴ
38. പി. എസ്. ഈപ്പൻ, കടമ്പാ
39. ലിസി മാത്യു ചണ്ടിഗഡ്,
40. ലിസിമോൾ, ആർപ്പൂക്കര
41. ഷേർളി യോഹന്നാൻ, തൃപ്പിലഴികം
42. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
43. പി. എം. ചാക്കോ, കടങ്ങന്നൂർ
44. മോളി മാത്യൂസ്, നാരങ്ങാനം
45. സി. യു. ഡേവി, എറണാകുളം
46. റെജി വർഗീസ്, മൈലപ്ര
47. ഗ്രേസി വർഗീസ്, റെയ്പൂർ
48. ലീലാമ്മ ജേക്കബ്, പുന്നവേലി
49. കെ. എം. ചെറിയാൻ, സാഗർ
50. ചിന്നമ്മ ജോൺ, ഉളനാട്
51. അനി ജോർജ്ജ്, കുന്നംകുളം
52. മഞ്ചു വർഗീസ്, പിരളശേരി
53. പെണ്ണമ്മ ജോൺ, പട്ടാഴി

—o—

ദികരും അത്മായ പ്രതിനിധികളും ഉൾപ്പെടെ ആയിരം പേർ സംബന്ധിച്ചു.

ഈ സ്ഥാനാരോഹണം ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ തമ്മിലുള്ള പരസ്പര ബന്ധം കൂടുതൽ ദൃഢതരമാക്കുന്നതിന് ഇടയായിട്ടുണ്ട്. 1965–ൽ എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലിസെലാസിയുടെ ക്ഷണപ്രകാരം ആഡീസ ബാബായിൽ കൂടിയ ഓറിയന്റൽ ഓർത്തഡോക്സ് സഭാതലവന്മാരുടെ സമ്മേളനത്തിനുശേഷം ഇങ്ങനെ ഒരു സുഹൃൽബന്ധം പുലർത്തുന്നത് ഇത് ആദ്യമാണ് അന്ന് മലങ്കര ഓർത്തഡോക്സ് സഭാതലവൻ പ. ഔഗേൻ ബാവായും സിറിയൻ ഓർത്തഡോക്സ് സഭാതലവൻ പ. യാക്കൂബ് തൃതീയൻ ബാവായും അർമ്മീനിയൻ, കോപ്പറ്റിക്ക്, എത്യോപ്യൻ സഭാദ്ധ്യക്ഷന്മാരും സുഹദോസിൽ സംബന്ധിച്ചിരുന്നു.

അർമ്മീനിയായിലെ താമസാവളയിൽ അവിടുത്തെ Martyrdom Tomb സന്ദർശിച്ച് പ. ബാവാ ആദരാഞ്ജലികൾ അർപ്പിച്ചു. അർമ്മീനിയൻ കൂട്ടക്കൊല കാലത്ത് വധിക്കപ്പെട്ട അനേകം ബിഷപ്പന്മാരുടെ സ്മാരകമായി സ്ഥാപിച്ചിട്ടുള്ളതാണ് ഇത്.

അർമേനിയൻ സഭയുടെ പുതിയ സുപ്രീം കാതോലിക്കോസിന്റെ സ്ഥാനാരോഹണ ചടങ്ങിൽ സംബന്ധിക്കുന്നതിന് പ്രത്യേക ക്ഷണപ്രകാരം പ. കാതോലിക്കാബാവാ അർമേനിയായും റഷ്യയും സന്ദർശിച്ചത് മററ് ഓർത്തഡോക്സ് സഭകളുമായുള്ള ബന്ധം വർദ്ധിപ്പിക്കുന്നതിന് ഇടയാക്കിയ സംഭവമായിരുന്നു.

1976—ൽ പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ നേതൃത്വത്തിൽ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത (പ. മാത്യൂസ് ദ്വിതീയൻ ബാവാ) ഉൾപ്പെടെയുള്ള സംഘം നടത്തിയ സോവിയററ് യൂണിയൻ പൂർവ്വ യൂറോപ്യൻ സന്ദർശനത്തിനുശേഷം നടന്ന ഉന്നതതലത്തിലുള്ള സന്ദർശനമായിരുന്നു ഇത്.

## ഗൾഫ് പര്യടനം

1995 മാർച്ച് 28 ചൊവ്വാഴ്ച രാവിലെ ദേവലോകം കാതോലിക്കേററ് അരമനയിൽനിന്ന് യാത്ര ആരംഭിച്ചു. കൊച്ചിയിൽനിന്ന് വിമാനമാർഗ്ഗം ഡൽഹിയിലെത്തി അവിടെനിന്ന് ദുബായിലും. ഡൽഹി–ദുബായി യാത്രയിൽ അഭിവന്ദ്യ ഇയ്യോബ് മാർ പീലക്സീനോസ് തിരുമേനിയും സഹയാത്രികനായിരുന്നു. ദുബായി വിമാനത്താവളത്തിൽ ധാരാളം ആളുകൾ അഭിവന്ദ്യ തിരുമേനിമാരെ സ്വീകരിക്കാനെത്തിയിരുന്നു. തുടർന്ന് ദുബായ് പള്ളി സന്ദർശിച്ചു. മാർച്ച് 30, 31 തീയതികളിൽ ഷാർജാ സെൻറ് ഗ്രീഗോറിയോസ് പള്ളി കൂദാശ ചെയ്തു. ഇതിനിടയ്ക്ക് അബുദാബി പള്ളിയും സന്ദർശിച്ചു.

## മോസ്കോയിൽ

ഏപ്രിൽ 2 ഞായറാഴ്ച വെളുപ്പിന് 2.20-നുള്ള എയ്റോ ഫ്ളോട്ട് (Aeroflot) വിമാനത്തിൽ ഷാർജായിൽനിന്ന് മോസ്കോയ്ക്ക് തിരിച്ചു. അഭിവന്ദ്യരായ പൗലോസ് മാർ മിലിത്തിയോസ്, ഇയോബ് മാർ പീലക്സീനോസ് എന്നീ തിരുമേനിമാരും അബുദാബി, ദുബായി, ഷാർജ ഇടവകാംഗങ്ങളും യാത്ര അയയ്ക്കാൻ എത്തിയിരുന്നു. ഏപ്രിൽ 3–ാം തീയതി രാവിലെ 7.30–ന് പ. ബാവാ മോസ്കോയിലെത്തി. ഭൂതലം മഞ്ഞുവീണു നിറഞ്ഞു കിടന്നിരുന്നതിനാൽ വെള്ള വിരിച്ചു സ്വീകരിച്ചതാണെന്ന് തോന്നുമായിരുന്നു. വിമാനത്താവളത്തിൽ റഷ്യൻ ഓർത്തഡോക്സ് സഭയുടെ ആർച്ച്ബിഷപ്പ് സർഗ്ഗീസ്, ഫാ. ഹെന്നഡി, പരിഭാഷകൻ തിയഡോർ, മലയാളിയായ ഡോ. ചെറിയാൻ ഈപ്പൻ എന്നിവർ ഞങ്ങളെ സ്വീകരിച്ചു. റഷ്യൻ പാത്രിയർക്കീസിന്റെ പ്രത്യേക നിർദ്ദേശപ്രകാരമാണ് ആർച്ച്ബിഷപ്പ് തന്നെ സ്വീകരിക്കാനെത്തിയത്.

സ്റേററ് ഗസ്ററായി പരിഗണിക്കപ്പെട്ടിരുന്ന ഞങ്ങൾക്ക് യാത്ര ചെയ്യാനായി പ്രത്യേകം കാർ ഏർപ്പെടുത്തിയിരുന്നു. അതിൽ കയറി മോസ്കോയിലെ പ്രമുഖമായ ഒരു ഹോട്ടലിൽ എത്തി. അല്പസമയത്തെ വിശ്രമത്തിനുശേഷം പാത്രിയർക്കീസിന്റെ കത്തീഡ്രൽ പള്ളിയിൽപോയി വി. കുർബ്ബാനയിൽ സംബന്ധിച്ചു. കത്തീഡ്രലിന്റെ മദ്ബഹായിൽതന്നെ ഞങ്ങൾക്ക് സ്ഥാനം തന്നു. വളരെ മനോഹരമായ ഈ പള്ളിയിൽ കാലം ചെയ്ത അലക്സി ഒന്നാമൻ പാത്രിയർക്കീസിന്റെ (1945–70) കബർ ഉണ്ട്. മൃതശരീരം ഒരു പേടകത്തിൽ അടക്കം ചെയ്ത് ഗ്ലാസ് ഇട്ടു വച്ചിരിക്കയാണ്. ആളുകൾ അതു മുത്തി അനുഗ്രഹം പ്രാപിക്കുന്ന കാഴ്ച കാണാം. അതിനുശേഷം ഹോട്ടലിൽവന്നു വിശ്രമിച്ചു.

തിങ്കളാഴ്ച (ഏപ്രിൽ 3) രാവിലെ 10 മണിക്ക് Monostery of Saviour-ൽ പോയി. 15-ാം നൂററാണ്ടിൽ സ്ഥാപിച്ച ഈ ആശ്രമം കമ്യൂണിസ്ററു ഭരണകാലത്ത് നിരോധിച്ചു. മതസ്വാതന്ത്ര്യം കിട്ടിയപ്പോൾ പുനരാരംഭിച്ചു പുതുക്കിപണികൾ നടക്കുന്നുണ്ട്. 25 സന്യാസിമാരാണ് ഇവിടെയുള്ളത്. റഷ്യൻ സംസ്ക്കാരത്തിന്റെ ഉത്തമ ഉദാഹരണമാണ് ഈ ആശ്രമം. ആശ്രമത്തിന്റെ അധിപൻ പ. ബാവായ്ക്ക് ഒരു സ്ളീബാ സമ്മാനിച്ചു.

ആശ്രമങ്ങളുടെയും പള്ളികളുടെയും മകുടങ്ങൾ (dones) സ്വർണ്ണവർണ്ണത്തിലാണ്. ഇത് സ്വർഗത്തിന്റെ പ്രതീകമായിട്ടാണ് കണക്കാക്കുന്നത്.

അതിനുശേഷം ക്രെംലിൻ കാണാൻ പോയി സാർ ചക്രവർത്തിമാരുടെ കൊട്ടാരമായിരുന്ന ഈ സ്ഥലം റഷ്യൻ ഭരണകേന്ദ്രമാണ്. ഇതിൽ പല കത്തീഡ്രലുകൾ ഉണ്ട്. അസംപ്ഷൻ, അനൻസിയേഷൻ, ആർക്കേഞ്ചൽ, കത്തീഡ്രലുകളും അപ്പോസ്തോലന്മാരുടെ കത്തീഡ്രലും ക്രെംലിനിലാണ്. ലോകത്തിലെ ഏററവും വലിയ മണി ഇവിടെ സ്ഥാപിച്ചിരിക്കുന്നു. റഷ്യയുടെ വജ്ര, രത്ന, സ്വർണ്ണ ശേഖരങ്ങൾ ഇവിടെയാണത്രേ.

11–ാം നൂററാണ്ടിൽ സ്ഥാപിതമായ ക്രെംലിനിലാണ് സാർ ചക്രവർത്തിമാരുടെയും കുടുംബങ്ങളുടെയും ശവകുടീരങ്ങൾ സ്ഥിതി ചെയ്യുന്നത്. ലെനിൻെറ ശവകുടീരവും ഇവിടെതന്നെയാണ്.

അതിനുശേഷം റഷ്യൻ പാത്രിയർക്കീസിൻെറ അരമനയിൽ പോയി. അവിടെ രാജോചിതമായ സ്വീകരണമാണ് പ. ബാവായ്ക്കു ലഭിച്ചത്. പ. അലക്സി രണ്ടാമൻ പാത്രിയർക്കീസും ആർച്ച് ബിഷപ്പും വന്ന് ഞങ്ങളെ സ്വീകരിച്ച് മുറിയിലേക്ക് ആനയിച്ചു. രണ്ടര മണിക്കൂറോളം പാത്രിയർക്കീസ് ഞങ്ങളോടൊപ്പം ചെലവഴിച്ചു. മറെറാരു സഭാദ്ധ്യക്ഷനോടൊപ്പവും ഇത്രയും സമയം പാത്രിയർക്കീസ് ഒരുമിച്ച് ചെലവഴിച്ചിട്ടില്ലത്രേ. കൂടിക്കാഴ്ച വളരെ ഹൃദ്യമായിരുന്നു. ഇരു സഭകളെക്കുറിച്ചും അവ തമ്മിലുള്ള ബന്ധങ്ങളെക്കുറിച്ചും സംസാരിച്ചു. Student Exchange Progremme നെ പററി വിശദമായി ചർച്ചചെയ്തു. മലങ്കരസഭയിലെ സെമിനാരി വിദ്യാർത്ഥികളെ റഷ്യയിൽ പഠിപ്പിക്കാമെന്ന് അദ്ദേഹം സമ്മതിച്ചു. റഷ്യൻ വിദ്യാർത്ഥികളെ ഇൻഡ്യയിലേക്കു വിടുന്നതിൽ പാത്രിയർക്കീസിന് സമ്മതമാണെങ്കിലും ഭാഷാപ്രശ്നം നിമിത്തം അതു പ്രായോഗികമാകാത്തതിൽ ഖേദം പ്രകടിപ്പിച്ചു.

പ. ബാവാ പാത്രിയർക്കീസിന് ഒരു സ്ലീബാ സമ്മാനിച്ചു അദ്ദേഹം ബാവായ്ക്ക് ഒരു മാല (Penagis) സമ്മാനിച്ചു. ഞങ്ങൾക്ക് ഐക്കണുകൾ തന്നു. പാത്രിയർക്കീസിനെ ഇൻഡ്യയിലേക്കു ക്ഷണിച്ചുകൊണ്ട് ബാവാ കത്തു നൽകി. 6–ാം തീയതി കത്തീഡ്രലിൽ നടക്കുന്ന വി. കുർബാനയിൽ സംബന്ധിക്കാൻ ഞങ്ങളെ ക്ഷണിച്ചു.

ഏകദേശം 150 ബിഷപ്പുമാരാണ് റഷ്യൻ സഭയ്ക്കുള്ളത്. ചാരിററിക്ക് തന്നെ പ്രത്യേകം ബിഷപ്പുണ്ട്. സഭാംഗങ്ങളുടെ എണ്ണം ഏഴെട്ടു കോടി വരും.

റഷ്യൻ പാത്രിയർക്കീസുമായുള്ള കൂടിക്കാഴ്ച ഓറിയൻറൽ ബൈസാൻറിയൻ ഓർത്തഡോക്സ് സഭാ കുടുംബങ്ങൾ തമ്മിലും അതിലുപരി മലങ്കര–റഷ്യൻ സഭകൾ തമ്മിലും ഉള്ള ബന്ധങ്ങൾ വർദ്ധിപ്പിക്കാനിടയാക്കി.

തുടർന്ന് മോസ്ക്കോയിലെ ഏററവും പുരാതന കത്തീഡ്രൽ നിന്ന സ്ഥലം സന്ദർശിച്ചു. ഈ കത്തീഡ്രൽ കമ്മ്യൂണിസ്ററ് ഭരണകാലത്ത് നീന്തൽക്കുളമാക്കി. ഇപ്പോൾ സഭയ്ക്ക് വിട്ടുകൊടുത്തിരിക്കുകയാണ്. പഴയ കത്തീഡ്രലിൻെറ മാതൃകയിൽ പുതിയ കത്തീഡൽ പണിതു വരുന്നു. 1000 പേർ ശ്രമദാനമായും സൗജന്യനിരക്കിലും ജോലിചെയ്യുന്നു. 2000–ാ മാണ്ടോടെ പൂർത്തിയാക്കാനാണ് പരിപാടി.

ചൊവ്വാഴ്ച മോസ്ക്കോയ്ക്കു പുറത്ത് Lavra യിലുള്ള ട്രിനിററി സെൻറ് സേർജീസ് ആശ്രമം സന്ദർശിച്ചു. 16–ാം നൂററാണ്ടു കാലത്ത് സ്ഥാപിച്ച ഈ ആശ്രമം കമ്മ്യൂണിസ്ററ് ഭരണകാലത്ത് അടച്ചിട്ടു. അടുത്ത കാലത്ത് തുറന്നു. ഇതിനോടു ചേർന്ന് അക്കാഡമി, സെമിനാരി, സ്ക്കൂൾ എന്നിവ നടത്തുന്നു. വിദ്യാർത്ഥികൾ പൂർണ്ണസമയവും താമസിച്ചു പഠിക്കുന്നു. ചെറിയ സ്റ്റൈപ്പൻഡും നൽകുന്നുണ്ട്. വളരെ മനോഹരമായ ഈ ആശ്രമത്തിൽ സഭയുടെ മ്യൂസിയം പ്രവർത്തിക്കുന്നു. 50 സന്യാസിമാർ താമസിക്കുന്നു. ബിഷപ്പ് ഫിലാരററ് ആണ് ഇതിൻെറ റെക്ടർ.

ബുധനാഴ്ച രാവിലെ ഒരു റഷ്യൻ കുടുംബം ബാവായെ സന്ദർശിച്ചു. അവർ സാർ ചക്രവർത്തിയുടെ കുടുംബക്കാരാണ്. കമ്മ്യൂണിസ്ററ് ഭരണകാലത്ത് അനുഭവിച്ച കഷ്ടതയെപററി അവർ വിവരിച്ചു. സ്ററാലിൻ ഭരണകൂടം ബന്ധുക്കളെ നയിച്ചു. പുതിയ ഭരണം വന്നപ്പോഴും കഷ്ടപ്പാടുതന്നെ. ബാങ്കിലുണ്ടായിരുന്ന പണം പുതിയ ഗവൺമെൻറ് എടുത്തു. പ്രതിമാസം 30 ഡോളർ പെൻഷൻ അനുവദിച്ചു. 250 ഡോളർ വേണ്ട സ്ഥാനത്താണിത്. ഒരു റൊട്ടിക്ക് 1700, സോഡായ്ക്ക് 3500–ം, ഒരു കുപ്പി വെള്ളത്തിന് 3000 റൂബിളാണ് വില. കൂടാതെ ഭക്ഷ്യക്ഷാമവുമുണ്ട്. ഈ കുടുംബത്തിന് വിദ്യാഭ്യാസം വളരെ കുറവാണ്. ഇംഗ്ലീഷ് കുറേശേ സംസാരിക്കും. ഉറച്ച ദൈവവിശ്വാസമാണിവർക്കുള്ളത്. പക്ഷേ സഭയെക്കുറിച്ച് കാര്യമായ അറിവില്ല.

രാവിലെ 10 മണിക്ക് ഡാനിലോവ്സ്കി ആശ്രമം കാണാൻ പോയി. പാത്രിയർക്കീസിൻെറ ഓഫീസ്, സിനഡ് ഹാൾ, വിദേശകാര്യാലയം തുടങ്ങിയവ ഇതിനോടു ചേർന്നു പ്രവർത്തിക്കുന്നു.

വൈകുന്നേരം 8 മണിക്ക് ഇൻഡ്യൻ എംബസിയിൽവച്ച് നടന്ന ഡിന്നറിൽ സംബന്ധിച്ചു. അംബാസഡർ സ്ഥലത്തില്ലാതിരുന്നതിനാൽ ഡെപ്യൂട്ടി ചീഫ് Prepuram Singh ആണ് ഡിന്നർ ഒരുക്കിയത്. റഷ്യൻ സഭയിലെ രണ്ടു ബിബിഷപ്പുമാരും മൂന്ന് ഇൻഡ്യൻ കുടുംബങ്ങളും സംബന്ധിച്ചു.

റഷ്യൻ സഭയും ഇൻഡ്യൻ എംബസിയും തമ്മിൽ പുതിയ ഒരു ബന്ധം സ്ഥാപിക്കുന്നതിന് ഇത് ഇടയാക്കി. ആദ്യമായാണ് റഷ്യൻ ബിഷപ്പുമാർ ഇൻഡ്യൻ എംബസി സന്ദർശിക്കുന്നത്. പ. ബാവായുടെ സന്ദർശനം പുതിയ ബന്ധം ആരംഭിക്കുന്നതിനിടയാക്കിയെന്ന് ഡെപ്യൂട്ടി ചീഫ് പ്രസ്താവിച്ചു. ഇപ്പോൾ റഷ്യൻ ഓർത്തഡോക്സ് സഭയ്ക്ക് റഷ്യയിൽ വലിയ സ്വാധീനമാണുള്ളത്. അത് അവഗണിക്കാനാവില്ല.

വ്യാഴാഴ്ച 11. 30–ന് ഇൻഡ്യൻ അംബാസഡറുടെ പ്രത്യേക താല്പര്യപ്രകാരം വീണ്ടും എംബസിയിൽ പോയി. പ. ബാവായുടെ വ്യക്തിപ്രഭാവത്തെപററി മനസിലാക്കിയ അംബാസഡർ അദ്ദേഹത്തെ നേരിൽ കാണാൻ ആഗ്രഹിച്ചാണ് ക്ഷണിച്ചത്. ഒരു റഷ്യൻ ബിഷപ്പും കൂടെയു

# സഭാമാനേജിംഗ് കമ്മററി

## എം. ഡി. സെമിനാരിയിൽ ചർച്ച് സെൻററും, 'സ്ട്രീററും' നിർമ്മിക്കുന്നതിനു തീരുമാനിച്ചു

കോട്ടയം; എം. ഡി. സെമിനാരി കോമ്പൗണ്ടിൽ ബസേലിയസ് ചർച്ച് സെൻറർ, ഓർത്തഡോക്സ് സ്ട്രീററ് എന്നിവയുടെ നിർമ്മാണത്തിന് ഇക്കൊല്ലം 85 ലക്ഷം രൂപാ ചെലവാക്കും. ഇതിലേക്ക് ഒരു കോടി രൂപയുടെ ബോണ്ട് ഇറക്കാൻ മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മററി യോഗം തീരുമാനിച്ചു.

പരിശുദ്ധ ബസേലിയസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ പഴയ സെമിനാരിയിൽ ചേർന്ന യോഗം സഭാ സെക്രട്ടറി എ. കെ. തോമസ് അവതരിപ്പിച്ച 22 കോടി രൂപയുടെ ബജററ് അംഗീകരിച്ചു.

ഈ വർഷം ഭവനസഹായ പദ്ധതിക്കു 15 ലക്ഷം രൂപയും സമൂഹവിവാഹ പദ്ധതിക്കു 12 ലക്ഷം രൂപയും കേന്ദ്രവിഹിതമായി നൽകും. പാമ്പാക്കുട ചെറിയപള്ളി പരിഷ്ക്കരിക്കുന്നതിനും വെട്ടിക്കൽ ദയറാ പുതുക്കുന്നതിനും തുക ഉൾക്കൊള്ളിച്ചിട്ടുണ്ട്.

അഭ്യസ്തവിദ്യർക്കു തൊഴിൽ അവസരങ്ങൾ സൃഷ്ടിക്കുക, മത്സര പരീക്ഷകളിൽ പങ്കെടുക്കാൻ വിദ്യാർത്ഥികൾക്കു പരിശീലനം നൽകുക ഭോപ്പാലിൽ പെററിസെമിനാരി സ്ഥാപിക്കുക, മററു സംസ്ഥാനങ്ങളിൽ മിഷൻ പ്രവർത്തനം തുടങ്ങുക എന്നീ പരിപാടികൾക്ക് അംഗീകാരം നൽകി

അടുത്ത വർഷം വൈദിക വർഷമായി പ്രഖ്യാപിക്കും. വൈദിക ക്ഷേമനിധി രൂപവൽക്കരിച്ച് ഒരു കോടി രൂപ സംഭരിച്ചു വൈദികരുടെ സാമ്പത്തിക സുരക്ഷിതത്വം ഉറപ്പു വരുത്തുന്നതാണ്.

അമേരിക്കൻ മെത്രാസനപ്രശ്നങ്ങൾക്കു പരിഹാരമായി മാത്യൂസ് മാർ ബർണബാസ് അമേരിക്കൻ ഭദ്രാസന മെത്രാപ്പോലീത്താ എന്ന നിലയിൽ തുടരുന്നതിനും അതേസമയം, സീനിയർ മെത്രാപ്പോലീത്തായായി തോമസ് മാർ മക്കാറിയോസിനെ പ്രഖ്യാപിക്കുന്നതിനുമുള്ള സുന്നഹദോസ് തീരുമാനത്തിനു മാനേജിംഗ് കമ്മററി പിന്തുണ വാഗ്ദാനം ചെയ്തു. സഭയിലെ വിവിധ പ്രവർത്തനങ്ങൾക്കായി ഈ വർഷം 22 കോടി രൂപയുടെ ബജററ് കമ്മററി അംഗീകരിച്ചു.

കാതോലിക്കായായി മൂന്നു വർഷം പൂർത്തിയാക്കുന്ന പരിശുദ്ധ കാതോലിക്കാ ബാവാ, മാൻ ഓഫ് ദ ഇയർ അവാർഡിനർഹനായ പൗലൂസ് മാർ ഗ്രീഗോറിയോസ്, 85–ാം ജൻമദിനം ആഘോഷിക്കുന്ന ഫിലിപ്പോസ് മാർ തെയോഫിലോസ്, 70–ാം ജൻമദിനം ആഘോഷിക്കുന്ന തോമസ് മാർ മക്കാറിയോസ്, ബസേലിയോസ് കോളേജ് പ്രിൻസിപ്പലായി നിയമിതനായ അലക്സാണ്ടർ കാരയ്ക്കൽ എന്നിവരെ യോഗം അനുമോദിച്ചു.

മലബാർ ഭദ്രാസന മെത്രാപ്പോലീത്തായുടെ അസിസ്ററൻറായി യാക്കോബ് മാർ ഐറേനിയസിനെ നിയമിക്കുന്നതിനു ശുപാർശ ചെയ്തു. മാനേജിംഗ് കമ്മററിയുടെ അടുത്ത യോഗം ഓഗസ്ററ് 17നു ചേരും.

ആർച്ച് ബിഷപ്പ് എബ്രഹാം കാട്ടുമനയുടെ നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി. ★

---

ണ്ടായിരുന്നു. റഷ്യൻ പാത്രിയർക്കീസുമായി ഉടനെ ബന്ധം സ്ഥാപിക്കാമെന്ന് അംബാസഡർ അറിയിച്ചു. ഇത് ഇൻഡ്യൻ-റഷ്യൻ സഭകൾ തമ്മിലും രാഷ്ട്രങ്ങൾ തമ്മിലും ഉള്ള ബന്ധങ്ങൾ വർദ്ധിപ്പിക്കുന്നതിന് ഇടയാക്കും.

തുടർന്ന് ഡോ. ചെറിയാൻ ഈപ്പന്റെ ഓഫീസ് സന്ദർശിച്ച് പ്രാർത്ഥിച്ചു.

ഏപ്രിൽ 11–ാം തീയതി മോസ്ക്കോയിൽ നിന്നു മടങ്ങി. 12–ാം തീയതി സന്ധ്യയോടു കൂടി കോട്ടയത്ത് തിരിച്ചെത്തി. ★

---

# വാർത്തകളും കുറിപ്പുകളും

## നാലാം സ്ഥാനാരോഹണ വാർഷികം



പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ യുടെ നാലാം സ്ഥാനാരോഹണ വാർഷികം 1995 ഏപ്രിൽ 29–ാം തീയതി വാകത്താനം സെ. ഗ്രീ ഗോറിയോസ് കാതോലിക്കേറ്റ് സെൻററിൽവച്ച് ആഘോഷിച്ചു. രാവിലെ പ. ബാവാ തിരുമേനി വി. കുർബാന അർപ്പിച്ചു. തുടർന്ന് സ്തോത്ര പ്രാർത്ഥനയും അനുമോദന സമ്മേളനവും നടത്ത പ്പെട്ടു. ഫാ. ററി. ജെ. ജോഷ്വാ, സഭാ സെക്രട്ടറി എ. കെ. തോമസ്, ട്രസ്ററി പി. സി. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു.

## ഫോൺ ലഭിച്ചു

കോട്ടയത്ത് കഞ്ഞിക്കുഴിയിലുള്ള മർത്തമ റിയം സമാജം കേന്ദ്ര ഓഫീസ് നമ്പർ–571840

സ്കൂ. ഓഫീസ്. ദേവലോകത്തുള്ള കാതോ ലിക്കേററ് ആൻഡ് എം. ഡി. സ്ക്കൂ. ഓഫീസ് നമ്പർ–571485

ചീഫ് എഡിററർക്ക്. മലങ്കരസഭാ മാസികയു ടെ ചീഫ് എഡിററും വൈദികസെമിനാരി പ്രൊ ഫസറുമായ ഡോ. ജേക്കബ് കുര്യൻ അച്ചന് Residence നമ്പർ–568046

## പാറേട്ടു മാർ ഈവാനിയോസ്
(സമ്പൂർണ്ണ ജീവചരിത്രം)

പാറേട്ടു മാത്യൂസ് മാർ ഈവാനിയോസിന്റെ സമ്പൂർണ്ണ സചിത്ര ജീവചരിത്രം അദ്ദേഹത്തി ന്റെ 15–ാം ചരമവാർഷിക ദിനമായ 1995 ഓഗസ്ററ് 31-നു പാമ്പാടിദയറാ പള്ളിയിൽ വച്ചു പരി. കാതോലിക്കാ ബാവാ പ്രകാശനം ചെയ്യുന്നു. വില 50രൂപ. ചെക്കാണെങ്കിൽ 37രൂപ. 95 ജൂൺ 30 വരെ. ഗ്രന്ഥകർത്താവ്: കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ളിഷേഴ്സ്, മാങ്ങാനം കോട്ട യം–18

## വൈദിക സമ്മേളനം

മേയ് 29 മുതൽ 31 വരെ

മലങ്കരസഭയുടെ വിവിധ ഭാഗങ്ങളിൽ നിന്നു ള്ള വൈദികർക്ക് ഒന്നിച്ചു താമസിച്ച് പ്രാർത്ഥ നയുടെ ഐക്യത്തിൽ പരസ്പരം ആശയവിനിമ യം നടത്തുന്നതിനുവേണ്ടി 1995 മേയ് 29–ാം തീയ തി തിങ്കളാഴ്ച മുതൽ 31–ാം തീയതി ബുധനാഴ് ചവരെ പരുമല സെമിനാരിയിൽവച്ച് ഒരു സമ്മേ ളനം ചേരുന്നതാണ്. 21–ാം നൂററാണ്ടിലെ മലങ്കര സഭ എന്തായിരിക്കണം, എങ്ങനെ ആയിരിക്കണം എന്നീ വിഷയങ്ങൾ സമ്മേളനത്തിൽവച്ച് ചർച്ച ചെയ്യുന്നതാണ്. സഭയിലെ എല്ലാ വൈദികരും ഈ സമ്മേളനത്തിൽ വന്നു സംബന്ധിക്കണമെന്ന് പ. ബാവാ തിരുമേനി കല്പന വഴി ആവശ്യപ്പെ ട്ടിട്ടുണ്ട്.

## ഭവനദാനം

തിരുവനന്തപുരം പേരൂർക്കട സെൻറ് ഗ്രീ ഗോറിയോസ് ഇടവകവകയായി ഒരു കുടുംബത്തി ന് ഭവനം നിർമ്മിച്ചു കൊടുത്തു. ഇടവകവികാരി ഫാ. ശമുവേൽ മാത്യു കല്ലിടീൽ കർമ്മം നടത്തി ആരംഭിച്ച ഭവനത്തിന്റെ കൂദാശ കർമ്മവും താക്കോ ൽദാനവും അഭി: ദീയസ്ക്കോറോസ് തിരുമനസു കൊണ്ട് നിർവ്വഹിച്ചു. മുൻ വികാരിമാരായ ഫാ. ജോസഫ് ശമുവേൽ, ഫാ. രാജൻ ജോർജ് എന്നിവർ സംബന്ധിച്ചു.

## സപ്തതി വാർഷികം

പഴഞ്ഞി സെൻറ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരി സി.വി. അബ്രഹാം കശ്ശീശായു ടെ സപ്തതി ആഘോഷവും പള്ളിയിലെ ആ ത്മീക സംഘടനകളുടെ സംയുക്ത സമ്മേളന വും 1995 ഏപ്രിൽ 16–ാം തീയതി ഞായറാഴ്ച 2. 30–ന് പള്ളി അങ്കണത്തിൽവച്ച് നടത്തി. പ്ര സ്തുത സമ്മേളനം പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. സാധുസംരക്ഷണ ക്ഷേമനിധിയുടെ വിതരണോ ദ്ഘാടനവും നിർവ്വഹിച്ചു. വെ. റവ. പി. സി. യോഹന്നാൻ റമ്പാൻ, ഫാ. ജോസഫ് ചീരൻ, ഫാ. സൈമൻ വാഴപ്പിള്ളി, കെ. എസ്. നാരായണൻ നമ്പൂതിരി (എം. എൽ. എ.), ററി. വി. ചന്ദ്രമോ ഹൻ (എം. എൽ. എ.), കെ. എം. ജയിക്കബ് (പഞ്ചായത്ത് പ്രസിഡൻറ്) മുതലായവർ ആശംസ കൾ നേർന്ന് പ്രസംഗിച്ചു. സി. വി. ഏബ്രഹാം അച്ചൻ ആശംസകൾക്ക് നന്ദി രേഖപ്പെടുത്തി.

# സൺഡേസ്കൂൾ വാർത്തകൾ

## 1. സണ്ടേസ്ക്കൂൾ ദിനം

ഈ വർഷത്തെ സണ്ടേസ്ക്കൂൾ ദിനം ജൂൺ നാലാംതീയതി (പെന്തിക്കൊസ്തി ഞായറാഴ്ച) ആണ്. പരിശുദ്ധാത്മ നിറവിനായി സഭയാകമാനം ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന ആ ദിവസം നമ്മുടെ ഭാവി വാഗ്ദാനങ്ങളായ കുഞ്ഞുങ്ങളെ ഓർക്കുന്നത് ഏററവും ഉചിതംതന്നെ. സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തിനുവേണ്ടി പ്രാർത്ഥിക്കുവാനും സംഭാവന നൽകാനും ആ ദിവസം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു. പള്ളികളിലെ അന്നത്തെ സ്തോത്രകാഴ്ചയും (കാണിക്ക) കവറുകളിൽക്കൂടി വ്യക്തികളിൽനിന്നു ശേഖരിക്കുന്ന തുകയുമാണ് സണ്ടേസ്ക്കൂളിന്റെ പ്രധാന വരുമാനം.

കഴിഞ്ഞ വർഷം കാണിക്കയിനത്തിൽ 1,92,944 രൂപായും കവർപ്പിരിവിൽ 1,74,045 രൂപായും ലഭിച്ചു. അതു മുൻവർഷത്തെക്കാൾ കൂടുതലായിരുന്നു എന്നു സന്തോഷപൂർവ്വം രേഖപ്പെടുത്തുന്നു. എന്നാൽ എല്ലാ പള്ളികളിൽനിന്നും കാണിക്കയായി അന്നു ലഭിക്കുന്ന മുഴുവൻ തുകയും അയച്ചുതരുന്നപക്ഷം മേൽപ്പറഞ്ഞ തുകയുടെ ഇരട്ടിയെങ്കിലും വരാം. പ. ബാവാതിരുമേനിയുടെ കല്പന ഇക്കാര്യത്തിൽ യഥാസമയം പള്ളികൾക്ക് അയയ്ക്കാറുള്ളതാണ്. അതനുസരിച്ച് ഓരോ പള്ളിയുടെയും ചുമതലക്കാർ പ്രവർത്തിച്ചു കാണാൻ ആഗ്രഹിക്കുന്നു. കവർപ്പിരിവ് കുറേക്കൂടി കാര്യക്ഷമമാക്കുവാൻ അതതു സണ്ടേസ്ക്കൂൾ പ്രവർത്തകർ ഉത്സാഹിച്ചേ മതിയാവൂ. ലഭിക്കുന്ന തുകയുടെ അനുപാതം ഓരോ സണ്ടേസ്ക്കൂളിനും നൽകുന്നുണ്ട്. കേന്ദ്രത്തിലെ ചെലവുകൾ അധികരിച്ചിരിക്കുന്ന സാഹചര്യത്തിൽ മേല്പറഞ്ഞ രണ്ടു പിരിവുകളും അൻപതു ശതമാനംകൂടി വർദ്ധിപ്പിക്കുവാൻ ചുമതലപ്പെട്ട എല്ലാവരും ശ്രമിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

## 2. പുതിയ സാരഥികൾ

ഇൻസ്പെക്ടറന്മാർ, അദ്ധ്യാപക പ്രതിനിധികൾ, ഡയറക്ടറന്മാർ എന്നിവരുടെ തെരഞ്ഞെടുപ്പ് കഴിഞ്ഞ് പുതിയ ആളുകൾ ചുമതലയേൽക്കുകയാണല്ലോ. പഴയ ഭാരവാഹികൾതന്നെ വീണ്ടും തെരഞ്ഞെടുക്കപ്പെട്ട കേന്ദ്രങ്ങളുമുണ്ട്. എല്ലാ ഭാരവാഹികളെയും ഹാർദ്ദമായി അനുമോദിക്കുന്നു. അടുത്ത മൂന്നു വർഷത്തേക്കാണല്ലോ തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ളത്. പുതിയ ഉത്സാഹവും ഉണർവും പ്രവർത്തനങ്ങളിൽ വരുത്തി പ്രസ്ഥാനത്തെ അഭിവൃദ്ധിപ്പെടുത്തണം. അവരവരുടെ കർത്തവ്യങ്ങൾ ശരിയായി മനസ്സിലാക്കി യഥാവിധി പ്രവർത്തിക്കുമെങ്കിൽ നാം വിജയിക്കുകതന്നെ ചെയ്യും. കേന്ദ്രത്തിൽനിന്നുള്ള നിർദ്ദേശങ്ങൾ യഥാസമയം നടപ്പാക്കുന്നതിൽ ഓരോരുത്തരും ശ്രദ്ധിക്കുക.

## 3. എക്സിക്യൂട്ടീവ്, ശാസ്താം കോട്ടയിൽ

പ്രസ്ഥാനത്തിന്റെ പുതിയ കേന്ദ്രസമിതി യോഗം മെയ്, 9, 10 തീയതികളിൽ ശാസ്താം കോട്ട ആശ്രമത്തിൽവച്ച് ചേരുന്നതാണ്. തലേദിവസം ധ്യാനവും, പിറേറദിവസം ഔദ്യോഗിക ചർച്ചകളും നടക്കും. ധ്യാനം നയിക്കുന്നത് ഫാദർ വി. എം. ജയിംസ് ആയിരിക്കും. അടുത്ത മൂന്നു വർഷം പ്രസ്ഥാനത്തിന്റെ ചുക്കാൻ പിടിക്കുന്ന ഈ ഭരണസമിതി ഒരുമിച്ച്ചേർന്ന് ധ്യാനത്തോടും കുർബാനാനുഭവത്തോടും ചുമതലകൾ ഏറെറടുക്കുന്നത് ഏററവും ഉചിതമായിരിക്കുമെന്നതിനു സംശയമില്ല.

## 4. സർട്ടിഫിക്കററ് ബുക്ക്

പത്താംക്ലാസ് പാസാകുന്നവർക്ക് ഈ വർഷം മുതൽ സർട്ടിഫിക്കററ് ബുക്കാണ് നൽകുന്നത്. അതിൽ വിദ്യാർത്ഥിയുടെ മേൽവിലാസം, ഇടവക, പാഠ്യേതര നേട്ടങ്ങൾ, മാർക്കുലിസ്ററ് എന്നിവ ഉൾപ്പെടുത്തിയിട്ടുണ്ട്. ഈ വർഷം അല്പം ധൃതിയിൽ ബുക്ക് പൂരിപ്പിച്ച് അയയ്ക്കേണ്ടി വന്നതിനാൽ, അക്ഷരപ്പിശകുകൾ അക്ഷന്തവ്യമാം വണ്ണം കടന്നുകൂടിയെന്നു സമ്മതിക്കുന്നു അതിൽ അതിയായ ഖേദമുണ്ട്. ആവശ്യപ്പെടുന്നവർക്ക് പുതുതായി എഴുതി ബുക്കു നൽകുന്നുണ്ട്. അടുത്ത പ്രാവശ്യം കൂടുതൽ ശ്രദ്ധയോടും സാവകാശത്തിലും ചെയ്യുവാൻ കഴിയുമെന്നു പ്രതീക്ഷിക്കുന്നു.

കർത്തൃ ശുശ്രൂഷയിൽ
യോശുവ അച്ചൻ

സണ്ടേസ്ക്കൂൾ ഓഫീസ്
27–4–'95



ഉദയ്പ്പൂർ സെൻറ് ഗ്രീഗോറിയോസ് സീനിയർ സെക്കൻററി സ്ക്കൂളിൻെറ പുതിയ ബിൽഡിംഗിൻെറ ഉദ്ഘാടനം നവം. 7-ന് പ. ബാവാ നിർവ്വഹിച്ചപ്പോൾ.

ഫാ. പി. എ. ഫിലിപ്പ്, മുൻ കേന്ദ്രമന്ത്രിമാരായ ഡോ. ഗിരിജാവ്യാസ്, ശ്രീ. എം. എം. ജേക്കബ്, ജോബ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ, ശ്രീ. തോമസ് കോശി, ശ്രീ. കെ. ഐ. തോമസ്, ശ്രീ. കെ. എൻ വിജയൻ എന്നിവരെയും കാണാം.

## അവാർഡ് ലഭിച്ചു

ഇന്ത്യയിലെ മികച്ച പത്രപ്രവർത്തകന് ലയൺസ് ഇൻറർ നാഷണൽ നൽകുന്ന ''ജേർണലിസ്റ്റ് ഓഫ് ദ ഇയർ'' അവാർഡ് ജോർജ് വർഗീസ് ന്യൂഡെൽഹിയിൽ നടന്ന ചടങ്ങിൽ കേന്ദ്ര മന്ത്രി എസ്. കൃഷ്ണകുമാറിൽനിന്ന് ഏററുവാങ്ങി.

പതിനായിരം രൂപയും ഫലകവുമാണ് അവാർഡ്. യു എൻ. ഐയിൽ സ്പെഷ്യൽ കറസ്പോണ്ടൻറാണ് ജോർജ് വർഗീസ്.

മലങ്കരസഭാ മാനേജിംഗ് കമ്മററിയംഗമായ ജോർജ് വർഗീസ് അഖില കേരള ബാലജനസഖ്യം വൈസ്പ്രസിഡണ്ട്, റാന്നി സെൻറ് തോമസ് കോളജ് ലക്ചർ, ഡെൽഹി സെൻറ് പോൾസ് സ്കൂൾ ഗവേണിംഗ് ബോർഡ് സെക്രട്ടറി, ഡെൽഹി സെൻറ് മേരീസ് കത്തീഡ്രൽ സെക്രട്ടറി എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

തുമ്പമൺ വലിയ വീട്ടിൽ ബഥാന്യയിൽ വി. ജി. ജോർജിൻെറ പുത്രനാണ്.

## കൈപ്പററി: മലങ്കരസഭയുടെ ഗമാലിയേൽ

വൈദിക സെമിനാരി പ്രിൻസിപ്പലും വട്ടശ്ശേരിതിരുമേനിയുടെ സെക്രട്ടറിയും മാങ്ങാനം എബനേസർ ദയറാ സ്ഥാപകനുമായിരുന്ന ചെറിയമഠത്തിൽ സി. ജെ. സ്കറിയാ മല്പാൻെറ സമ്പൂർണ്ണ സചിത്ര ജീവചരിത്രം പേജ 172. വില 20 രു.

ഗ്രന്ഥ കർത്താവ്. കെ. വി. മാമ്മൻ
കോട്ടയ്ക്കൽ പബ്ളിഷേഴ്സ് മാങ്ങാനം,
കോട്ടയം—18

---

### മലങ്കര സഭ

### വാർഷിക വരിസംഖ്യ –25 രൂപാ

1995 ഏപ്രിൽ 1 മുതൽ മലങ്കര സഭാ മാസികയുടെ വാർഷിക വരിസംഖ്യ 25രൂപാ ആക്കിയിരിക്കുകയാണ്. ഏപ്രിൽ 1 വരെ വരിസംഖ്യ കുടിശിക ഉള്ളവർ 20 രൂപാ വച്ചും വരിസംഖ്യ പുതുക്കാത്തവർ 25 രൂപാ വച്ചും എത്രയും വേഗം അയച്ചു തരണമെന്ന് അഭ്യർത്ഥിക്കുന്നു. ഇൻഡ്യയ്ക്കു വെളിയിൽ 250 രൂപാ.

മാനേജർ

## ഡോ. അലക്സാണ്ടർ കാരയ്ക്കൽ ബസേലിയോസ് കോളജ് പ്രിൻസിപ്പൽ



പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് ചരിത്രവവിഭാഗം മേധാവിയും കഴിഞ്ഞ 25 വർഷക്കാലം സഭാ മാനേജിംഗ് കമ്മററി അംഗമായി സേവനം അനുഷ്ഠിക്കുന്നയാളും കേരളാ ഗവർമ്മെൻറ് സാംസ്ക്കാരിക പ്രസിദ്ധീകരണ വകുപ്പ് ഉപദേശകസമതി അംഗവും അമേരിക്കയിലെ പ്രിൻസ്ററൺ സർവ്വകലാശാലയിൽനിന്നും അമേരിക്കൻ പ്രസിഡൻസിയിൽ ഡോക്ടറേററ് നേടുകയും ഏററവും നല്ല ചരിത്രകാരനുള്ള അമേരിക്കൻ ഗവർമ്മെൻറിൻെറ അവാർഡ് ലഭിക്കുകയും ചെയ്തിട്ടുള്ള ദേഹവും ഒരു പ്രസിദ്ധ വാഗ്മിയും എഴുത്തുകാരനുമായ ഡോ. അലക്സാണ്ടർ കാരയ്ക്കലിനെ പ. കാതോലിക്കാബാവാ തിരുമനസുകൊണ്ട് കോട്ടയം ബസേലിയോസ് കോളജ് പ്രിൻസിപ്പലായി നിയമിച്ചിരിക്കുന്നു. ഡോ. അലക്സാണ്ടർ ഏപ്രിൽ ഒന്നിന് ചാർജ് എടുത്തു.

## ഓർമ്മപ്പെരുനാൾ



പാമ്പാക്കുട കബറടങ്ങിയിട്ടുള്ള പ: ബസേലിയോസ് പൗലൂസ് പ്രഥമൻ ബാവായുടെ ഓർമ്മപ്പെരുനാൾ പാമ്പാക്കുടചെറിയപള്ളിയിൽ മേയ് 2, 3 തീയതികളിൽ നടത്തി. പെരുനാൾ ചടങ്ങുകൾക്ക് ഇടവക മെത്രാപ്പോലീത്താ Dr. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി നേതൃത്വം നൽകി. 3-ാം തീയതി രാവിലെ പ. ബാവാതിരുമേനി വി.കുർബ്ബാന അർപ്പിച്ചു പ്രസംഗിക്കുകയും ചെയ്തു. നേർച്ചവിളമ്പും ഉണ്ടായിരുന്നു.



വെല്ലൂർ മെഡിക്കൽ കോളജിൽനിന്ന് Bachlor of Physiotheraphy യിൽ 1991-94-ലെ the Best all Rounder അവാർഡു നേടിയ ഡോ. റോയി തോമസ്, കങ്ങഴ.

## MATRIMONIAL

Proposals are invited from Parents of Orthodox Girls for a boy from a very ancient, well to-do Orthodox family from central Travancore, now settled in Wayanad.

The Girl must be very God fearing good looking, white, tall, B. D. S. or B. Pharm.

The boy is B. Pharm, 5'7", working as a Lecturer in a Pharmacy college shortly leaving for the Middle East or South Africa. He has fairly good landed property.

AND

A Boy for his Sister 24 yrs. B.H.M.S. white, good looking, very God fearing having a fair share.

The boy must be Orthodox and employed. B.D.S. / Engineer / College lecturer/Bank Officer. Well employed in any good Co. Like the Manorama M. R. F. etc.

Write immediately to: Box No. 183, Malankara Sabha, Kottayam–38

## ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

ഘട്ടനങ്ങൾ നിമിത്തം എത്രയോ ആളുകൾ നിരാശ്രയരും പട്ടിണിക്കാരും ഭയചകിതരുമായി തീരുകയുണ്ടായി. ക്രിസ്തീയ സഭാവിഭാഗങ്ങൾ തമ്മിലുള്ള പോരാട്ടങ്ങൾക്കും കുറവു വന്നിട്ടുള്ളതായി പറയുവാൻ സാധിക്കുമോ? നമ്മുടെ സഭയുടെ കുഴപ്പങ്ങളെ നോക്കുക. അര ശതാബ്ദമായി നമ്മുടെ ഇടയിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഭിന്നതകളും മത്സരങ്ങളും എത്ര കഠിനതരമാണ്? ഓരോ കൊല്ലം കഴിയുന്തോറും അതിൻെറ വ്യഗ്രത കൂടിക്കൂടിവരുന്നു എന്നല്ലാതെ പറയുവാൻ കഴിയുമോ? നമ്മുടെ കുടുംബജീവിതവും അഭികാമ്യമോ? അന്തഃഛിദ്രങ്ങളും അഭിപ്രായ ഭിന്നതകളും എവിടെയും കളിയാടുന്നു. സാത്താൻെറ പൈശാചിക പ്രവർത്തനങ്ങൾക്കും കുതന്ത്രങ്ങൾക്കും മനുഷ്യവർഗ്ഗം വിധേയരായിട്ട് ലോകം ഒരു വിഷമവൃത്തത്തിൽ ചലിക്കുകയത്രെ ചെയ്യുന്നത്.

ഇന്നത്തെ ലോകം അതിൻെറ വഴിപിഴച്ച പാച്ചിലിൽ അല്പനേരം പകച്ചുനിന്ന് പ്രത്യാവലോകനം ചെയ്യേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. പെന്തിക്കോസ്തിയുടെ ആത്മാവ് ലോകത്തെ നയിക്കുന്നില്ല. എങ്കിൽ ലോകത്തിൽ എങ്ങനെ സമാധാനം ഉണ്ടാകും. വിവിധ ഭാഷക്കാരും ജാതികളും സെഹിയോൻ മാളികയിൽനിന്നു ദൈവിക ശബ്ദം ഒരുപോലെ ശ്രവിച്ചു് മൂവായിരംപേർ ദൈവാത്മാവിൽ ഐക്യതപ്പെട്ടു. വി. ആത്മാവിനല്ലാതെ ലോകത്തിൻെറ ഇന്നത്തെ ദുരവസ്ഥയിൽ നിന്ന് അതിനെ ഉദ്ധരിപ്പാൻ കഴിയുകയില്ല. നമ്മുടെ സഭയുടെയും കുടുംബങ്ങളുടേയും കുഴപ്പങ്ങളെ പരിഹരിക്കുവാൻ ദൈവാത്മാവിൻെറ പ്രവർത്തനമാണാവശ്യമായിരിക്കുന്നത്.

ദൈവാത്മാവ് അധിവസിക്കുന്ന മന്ദിരങ്ങളായ ക്രിസ്ത്യാനികൾക്ക് ആത്മാവിനെ പകർന്നു പ്രദാനംചെയ്തിട്ട് ലോകത്തെ ആത്മശക്തികൊണ്ടു നിറയ്ക്കുന്നതിനു ചുമതലയില്ലയോ.

### ജൂൺ 11–ഞായർ

### പെന്തിക്കോസ്തിക്കുശേഷം ഒന്നാം ഞായറാഴ്ച

യോഹ. 6:26–35

**ലോകത്തോടുള്ള മനോഭാവം**

"ഞാൻ ജീവൻെറ അപ്പമാകുന്നു. എൻെറ അടുക്കൽ വരുന്നവനു വിശക്കുകയില്ല. എന്നിൽ വിശ്വസിക്കുന്നവനു ഒരുനാളും ദാഹിക്കുകയില്ല വാ:35.

'യേശു ജീവൻെറ അപ്പം" ഈ വിഷയത്തെപ്പററി അതിദീർഘമായ ഒരു പ്രഭാഷണമാണ് ഈ അവസരത്തിൽ കഫർന്നഹൂമിലെ സുന്നഗോഗിൽ വച്ച് നടന്നത്. യഹൂദന്മാർ ഇടയ്ക്കിടയ്ക്ക് ചെയ്ത ചോദ്യങ്ങൾ ഈ പ്രഭാഷണത്തിൻെറ പരിധിയെ വിപുലപ്പെടുത്തി ശാഖോപശാഖകളായി തിരിച്ചുവിട്ടു. അഞ്ചപ്പംകൊണ്ട് അയ്യായിരം പേരെ പോഷിപ്പിച്ച അടയാളം ഈ സംഭവത്തിന് പശ്ചാത്തലം നല്കുകയുണ്ടായി. യഹൂദന്മാരാകട്ടെ ഈ സംഭവത്തിൻെറ സൂചന ഗ്രഹിക്കാതെ അതിൻെറ അത്ഭുതാവസ്ഥയെ മാത്രം വിവക്ഷിച്ചിട്ട് അവരുടെ ശാരീരിക സംതൃപ്തിക്കുവേണ്ടി യേശുവിനെ അന്വേഷിച്ചു വന്നിരിക്കുന്നു; ഈ അത്ഭുത പ്രവർത്തകനെപ്പററി അവർക്കു തോന്നിയ വിസ്മയവും അത്ഭുതങ്ങളെ കാണുന്നതിനുള്ള ആഗ്രഹവും ഉദരപൂരണവും അവരുടെ ഈ യാത്രയ്ക്ക് പ്രചോദനം നൽകിയിരിക്കണം.

ഈദൃശമായ യാത്രയ്ക്ക് അവർക്കുന്മേഷം കൊടുത്ത മനഃസ്ഥിതി കർത്താവിന് ആദരണീയമായി തോന്നിയില്ല. 'നശിച്ചുപോകുന്ന ആഹാരത്തിനായിട്ടല്ല, നിത്യജീവങ്കലേക്ക് നിലനില്ക്കുന്ന ആഹാരത്തിനായിട്ട് പ്രവർത്തിക്കണം' ഇതായിരുന്നു കർത്താവിൻെറ അഭിമതം. ഒരു ആത്മീയ ഗുരുവെന്ന നിലയിൽ കർത്താവിൻെറ ഉപദേശം ശ്രദ്ധാർഹമായി യഹൂദന്മാർക്കു തോന്നിയിരിക്കണം. എന്നാൽ നിഷ്കൃഷ്ടമായി പരിശോധിക്കുന്ന ഒരുവന് അതിൻെറ സാംഗത്യത്തെപ്പററി സംശയം തോന്നിയേക്കാം. എന്നാൽ കർത്താവിന് അതിനെപ്പററി സംശയമുണ്ടായിരുന്നില്ല. കാക്കയെ നോക്കുക അതു വിതയ്ക്കുന്നില്ല, കൊയ്യുന്നില്ല, അതിനു പണ്ടകശാലയും കളപ്പുരയും ഇല്ല. എങ്കിലും ദൈവം അതിനെ പുലർത്തുന്നു.

ലൂക്കോ. 12:24.

'എന്തു തിന്നും, എന്തു കുടിക്കും എന്നു നിങ്ങൾ ചിന്തിച്ചു ചഞ്ചലപ്പെടരുത്. ഈ വകയൊക്കെയും ജാതികളന്വേഷിക്കുന്നു. നിങ്ങളുടെ പിതാവോ ഇവ നിങ്ങൾക്കും ആവശ്യമെന്ന് അറിയുന്നു. അവൻെറ രാജ്യം അന്വേഷിപ്പിൻ അതോടുകൂടി നിങ്ങൾക്കും ഇതു കിട്ടും ലൂക്കാ12 29.81 ഭക്ഷണ പാനീയങ്ങളെപ്പററിയും വസ്ത്രധാരണത്തെപ്പററിയും കർത്താവിനു പരിഭ്രമമൊന്നുമില്ലായിരുന്നു. അവ ആവശ്യമില്ലന്നോ അതിനുവേണ്ടി യാതൊന്നും ചെയ്യരുതെന്നോ അർത്ഥമാക്കേണ്ടതില്ല. എന്നാൽ രാപ്പകലെന്യേ ദൈവചിന്തപോലുമില്ലാതെ ധനമേ പണമേയെന്നു വിചാരിച്ചു ചഞ്ചലിച്ചു ക്ലേശിക്കുന്ന ആ ആളുകളെ കാണുമ്പോൾ തനിക്കു സഹതാപമാണ്.

ക്രിസ്തു ജീവൻെറ അപ്പമാകുന്നതെങ്ങിനെയാണ്? ജീവൻെറ അപ്പം ദൈവത്തോടു സംയോജിക്കപ്പെട്ടിട്ടുള്ള തൻെറ മനുഷ്യത്വമാകുന്നു. മരണത്തെ ജയിച്ചു ദൈവത്തോടുകൂടി നിത്യതയിലേക്കു പ്രവേശിച്ചിരിക്കുന്നു. ഈ മനുഷ്യത്വം നാശമുള്ള നമ്മുടെ മനുഷ്യത്വവുമായി സംയോജിച്ചു കഴിയുമ്പോൾ അതും ദൈവത്തിൽ ക്രിസ്തുവിൻെറ മനുഷ്യത്വം മുഖാന്തരം നിത്യത പ്രാപിക്കുന്നു.

കർത്താവിൻെറ മനുഷ്യത്വവും നമ്മുടെ മനുഷ്യത്വവും തമ്മിൽ സംയോജിപ്പിക്കുന്ന കൂദാശയാണ് വി. കുർബാന. തൻെറ ശരീരവും രക്ത

# സപ്തതി ആഘോഷങ്ങൾ ഉദ്ഘാടനം ചെയ്തു



എഴുപതു വയസു തികയുന്ന അമേരിക്കൻ മെത്രാസനത്തിന്റെ സീനിയർ മെത്രാപ്പോലീത്തായും കാനഡാ—യൂറോപ്പ് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തായുമായ ഡോ. തോമസ് മാർ മക്കാറിയോസ് തിരുമനസ്സിലെ സപ്തതി ആഘോഷങ്ങൾ അദ്ദേഹത്തിന്റെ ജന്മസ്ഥലമായ അയിരൂർ തീയാടിക്കൽ മാത്തൻ മാപ്പിള മെമ്മോറിയൽ സ്കൂളിലെ സെ. തോമസ് നഗറിൽവച്ച് മാർത്തോമ്മാ സഭയുടെ അലക്സാണ്ടർ മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. പ്രസ്തുത സമ്മേളനത്തിൽ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. എബ്രഹാം മാർ ക്ലീമീസ് മെത്രാപ്പോലീത്താ, ബിഷപ്പ് എം. സി. മാണി, ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, യാക്കൂബ് മാർ ഐറനീയസ് തിരുമേനി പി. ജെ. കുര്യൻ എം. പി., സി. കെ. കൊച്ചുകോശി ഐ. എ. എസ്, ജോസഫ് എം. പുതുശേരി എം. എൽ. എ. എന്നിവർ ആശംസാ പ്രസംഗം നടത്തി. മക്കാറിയോസ് തിരുമനസിലെ സപ്തതി സ്മാരകമായി ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ആരംഭിച്ചിട്ടുള്ള, മാർ മക്കാറിയോസ് ഫൗണ്ടേഷന്റെ ഉദ്ഘാടനം ഒസ്താത്തിയോസ് തിരുമേനി നിർവഹിച്ചു. ഫൗണ്ടേഷനിൽനിന്ന് ആദ്യമായി ഏഴുപേർക്കുള്ള സഹായ ധനം ഐറനീയസ് തിരുമേനി വിതരണം ചെയ്തു. പുരാതനമായ പകലോമററം തറവാട്ടിലെ അയിരൂർ താഴമൺ കുടുംബാംഗങ്ങളുടെ മംഗളപത്രം കുടുംബയോഗ പ്രസിഡണ്ട് റവ. സി. എം. തോമസ് വായിച്ചു സമർപ്പിച്ചു. മക്കാറിയോസ് മെത്രാപ്പോലീത്താ സ്വീകരണങ്ങൾക്കും അനുമോദനങ്ങൾക്കും നന്ദി പ്രദർശിപ്പിച്ചു പ്രസംഗിച്ചു.

സമ്മേളന സ്ഥലത്തേക്ക് അഭിവന്ദ്യ തിരുമേനിയുടെ ഭവനത്തിൽനിന്നും അലങ്കരിച്ച രഥത്തിൽ അനേകം കാറുകളുടെ അകമ്പടിയോടുകൂടെ രാജോചിതമായ ഒരു വരവേല്പ്പാണ് നാട്ടുകാർ തിരുമേനിക്കു നൽകിയത്. വിവിധ സ്ഥാപനങ്ങളുടെയും വ്യക്തികളുടെയും സമൂഹങ്ങളുടെയും വകയായി അനേകം ആളുകൾ തിരുമേനിയെ ഹാരാർപ്പണം ചെയ്യുകയും ബൊക്കെയും സമ്മാനങ്ങളും നൽകുകയും ചെയ്തു.

തിരുമനസ്സിലെ 94 വയസായ പിതാവും 90 വയസായ മാതാവും സമ്മേളനത്തിൽ സംബന്ധിച്ച് സ്വപുത്രനെ ഹാരാർപ്പണം ചെയ്ത രംഗം സദസ്യരെ കോൾമയിർ കൊള്ളിക്കുകയുണ്ടായി.

തേയോഫോറസ് റമ്പാൻ കോറെപ്പിസ്കോപ്പാ, ബർസൗമ്മാ റമ്പാൻ, സിറിൽ റമ്പാൻ, അപ്രേം റമ്പാൻ, പി. എം. ഗീവർഗീസ് റമ്പാൻ, സോളമൻ റമ്പാൻ തുടങ്ങി അനേകം വൈദികരും കന്യാസ്ത്രീകളും വലിയ ജനക്കൂട്ടവും വരവേല്പിലും സമ്മേളനത്തിലും സംബന്ധിച്ചിരുന്നു.

## രജതജൂബിലി

താഴമൺ കുടുംബാഗമായ കോന്നി മണ്ഡാരം അയിരൂർ ഹിൽസിൽ ഫാ. വി. ഇ. മാത്യൂസിന്റെ പൗരോഹിത്യ രജതജൂബിലിയും സപ്തതി ആഘോഷങ്ങളുടെ കൂട്ടത്തിൽ നടത്തുകയുണ്ടായി. ബ. അച്ചന് ആശംസകൾ നേരുകയും ഹാരങ്ങൾ നൽകുകയും മംഗളപത്രം സമർപ്പിക്കപ്പെടുകയും ചെയ്തു.

## കുരിശുംതൊട്ടി കൂദാശ

ആറാട്ടുപുഴ സെൻറ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെ തെക്കുഭാഗത്ത് നീർവിളാകം റോഡിൽ പണികഴിപ്പിച്ച കുരിശുംതൊട്ടിയുടെ കൂദാശ മാർച്ച് മാസം 26—ാം തീയതി വി. കുർബാനയ്ക്കു ശേഷം അഭിവന്ദ്യ യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.

★

---

വും വി. കുർബാന വഴിയായി നാം അനുഭവിക്കുമ്പോൾ തന്റെ മനുഷ്യത്വത്തിനു നാം സംസർഗികളും തന്മൂലം തന്നിൽ സ്ഥിതിചെയ്യുന്ന നിത്യജീവന് അവകാശികളുമായി തീരുന്നു. നിത്യജീവനെ സമ്പാദിപ്പിക്കുന്ന ഈ ആഹാരത്തിനുവേണ്ടി പ്രവർത്തിക്കുവാനത്രേ കർത്താവ് ആവശ്യപ്പെടുന്നതും ഇതിനുവേണ്ടിയുള്ള പ്രവർത്തനം ദൈവത്തിനു പ്രസാദമുള്ള പ്രവർത്തിയാകുന്നു. ദൈവത്തിനു പ്രസാദമുള്ള പ്രവർത്തി അവൻ അയച്ചവനിൽ നിങ്ങൾ വിശ്വസിക്കുകയത്രേ. നിത്യജീവൻ ലഭിക്കുന്നതിനുള്ള പ്രവർത്തനം കർത്താവിൽ വിശ്വസിക്കയത്രേ, ★

പാവനസ്മരണയ്ക്കു മുമ്പിൽ

ആദരാഞ്ജലികൾ

അഞ്ചാം ഓർമ്മപെരുനാൾ

16-5-1995



യൂഹാനോൻ മാർ സേവേറിയോസ്

മെത്രാപ്പോലീത്താ

Inserted by:

Thampy, Susy, Sypy, Sunil, Susheel
Vazhakala, Edmonton

